THE
CHURCH WEEKL[Y]

Vol. VII. | SUNDAY 2nd AUGUST 1953 | PRICE 2 ANNAS PER COPY | NO

# THE MEANING OF PRAYER

(Mahatma Gandhi)

(We reproduce below an interesting discussion between Gandhiji and Dr. Fabri from Gandhiji's biography)

Dr. Fabri, a Hungarian visitor to Gandhiji, described himself as a follower of Budha. He was particularly interested to know what kind of prayer Gandiji said. Can the Divine Mind be changed by prayer?Can one find that out by prayer?Gandhiji said: "It is a very difficult thing to explain fully what I do when I pray. But I must try to answer the question. The Divine Mind is unchangeable, but that Divinity is in everyone and in everything—animate and inanimate. The meaning of prayer is that I want to evoke that Divinity within me. Now I may have that intellectual conviction, but not a living touch. And so when I pray for swaraj or independence for India, I pray or wish for the adequate power to gain that swaraj or to make the largest contribution I can towards winning it, and I maintain that I can get that power in answer to prayer." "Then you are not justified in calling it prayer" said Dr. Fabri "To pray means to beg or demand.

"Yes, indeed" replied Gandhiji. "You may say I beg it of myself, of my higher self, the real self with which I have not yet achieved complete identification. You may, therefore, describe it as a continual longing to lose oneself in the Divinity which comprises all"

"And you use an old form to evoke this?" asked Dr. Fabri.

"I do. The habit of a life time persists, and I would allow it to be said that I pray to an outside Power. I am part of that Infinite and yet such an infinitesimal part that I feel outside it. Though I give you the intellectual explanation, I feel, without identification with the Divinity, so small, that I am nothing. Immediately I begin to say I do this and that, I begin to feel my unworthiness and nothingness, and feel someone else, some Higher Power has to help me'

"Tolstoy says the same thing" put in Dr. Fabri. "Prayer really is complete meditation and melting into the Higher Self though one occasionally does lapse in imploration like that of a child to his father."

"Pardon me" said Gandhiji "I would not call it a lapse. It is more in the fairness of things to say that I pray to God who does exist somewhere up in the clouds, and the more distant He is, the greater is my longing for Him and find myself in his presense in thought. And thought you know has a greater velocity than light. Therefore the distance between Him and me, though incalculably great, is obliterated. He is so far and yet so near."

"It becomes a matter of belief, but some people like me are cursed with an acute critical faculty" replied Dr. Fabri. "For me, there is nothing higher than what Budha taught, and no greater master. For Budha alone among the teachers of the world said "Don't believe implicity what I say. Don't accept my dogma or any book is infallible." There is for me no infallible book in the world, inasmuch as all were made by men, however inspired they may have been. I cannot hence believe in a personal idea of God, a Maharaja sitting on the Great White Throne, listening to our prayers. I am glad that your prayer is on a different level."

"Let me remind you" said Gandhiji that you are again only partially true, when you say my prayer is on a different level. I told you that the intellectual conviction that I gave you is not eternally present with me. What is present is the intensity of faith whereby I lose myself in an Invisible power. So it is far truer to say that God has done a thing for me than that I did it. So many things have happened in my life for which I had intense longing, but which I could never have achieved myself. And I have always said to co-workers it was in answer to my prayer. I did not say to them it was in answer to my intellectual effort to lose myself in the Divinity in me. The easiest and correct thing for me was to say 'God has seen me through my difficulty."

"But that you deserved by your *Karma*" contended Dr. Fabri. "God is Justice and not Mercy. You are a good man and so good things happen to you"

"No. I am not good enough for things to happen like that. If I went about with that philosophical conception of Karma, I should come after a cropper. My *Karma* would not come to my help. Although I believe in the inexorable law of *Karma* I am striving to do so many things, every moment of my life is a strenuous endevour, which is an attempt to build up more *Karma*; to undo the past and add to the present. It is therefore wrong to say that because my past is good, good is hapening at present. The past would soon be exhausted, and I have to build up the future with prayer. I tell you *Karma* alone is powerless. "Ignite this match" I say to myself and yet I cannot, if

# …പത്തിന്റെ പ്രതിഫലം മരണം

(ശ്രീമതി പൊന്നമ്മ ബേബി)

## II

…്രായേല്യരെ അടിമകളേപ്പോലെ … വെറും മൃഗങ്ങളേപ്പോലെ കരു… …രവരുടെ ശരീരം പ്രാണപ്പെടത്തക്ക …തിയിൽ അടിക്കയും ഉപദ്രവിക്കയും …ചെയ്തു. അതിന്റെ ഫലമാണ് അവ…ക്കുണ്ടായ വ്യാധികൾ അങ്ങനെ ഓരോന്നും.

ഇവിടെ വീണ്ടും ഒരു സംശയം ജനിക്കുന്നു. തന്റെ അയൽക്കാരന്റെ യാതൊരു വസ്തുവിനേയും മോഹിക്കപോലും അരുതെന്നു പിൽക്കാലത്തു കല്പനകൊടുത്ത ദൈവം തന്നെ, മിസ്രയീമിൽ നിന്നും പുറപ്പെടുന്നതിനു മുമ്പായി മോശയോടു കല്പിക്കുന്നു. ഓരോരുത്തരും അവനവനു സൗകര്യമായ രീതിയിൽ മിസ്രയീമ്യരുടെ ആഭരണങ്ങൾ വായ്പയെന്നുള്ള വ്യാജേന വാങ്ങിക്കൊണ്ടു പോരണമെന്ന്. ഇതു് അറിഞ്ഞുകൊണ്ടു ചെയ്യിച്ച ഒരു പാപമല്ലേ? എന്നാൽ മിസ്രയീമ്യരുടെ ആഭരണങ്ങൾ അല്ലെങ്കിൽ സമ്പത്തു് ഇസ്രേയേൽക്കാരുടെ അദ്ധ്വാനഫലം മാത്രമായിരുന്നു. അവ യഥാർത്ഥത്തിൽ ന്യായേന യിസ്രായേല്യരുടേതായിരുന്നു. അതു മറ്റാവർ അനുഭവിച്ചുകൂടാ എന്നതായിരിക്കാം. അപ്പോൾ അങ്ങനെ ഫറോവിന്റെ അകൃത്യങ്ങൾക്കു് അവനു് അടിക്കടിയുണ്ടായ ശിക്ഷാനുഭവങ്ങളും ശാരീരികപീഡകളും അസമാധാനവും ആണ് ശമ്പളം.

ശിംശോനു് അന്നുവരെയും വർദ്ധമാനമായിരുന്ന ശക്തിയും ആത്മബലവും തന്റെ അകൃത്യത്താൽ ദലീലയ്ക്കു് വംശവദനായിത്തീർന്നു് ആത്മപരിശുദ്ധിയെ സ്വയം ബലികഴിച്ചപ്പോൾ നഷ്ടപ്പെടുകയാണുണ്ടായതു്. തൽഫലമായി അതാ ശത്രുക്കളുടെ കയ്യിൽ അകപ്പെട്ടു് പൊട്ടക്കണ്ണനായി ഗതിയററു് മരണത്തേക്കാൾ കഷ്ടതരമായ മരണാനുഭവത്തിൽ കൂടെ കടന്നുപോകുന്നു.

എന്തിനാണ് ഇത്ര പഴയകാലത്തേക്കു മാത്രം ദൃഷ്ടികളയയ്ക്കുന്നതു്? ആധുനികകാലത്തെ നമ്മുടെ ഓരോരുത്തരുടെയും ദൈനംദിനാനുഭവങ്ങൾ ഈ അവസ്ഥയ്ക്കു സാക്ഷ്യം വഹിക്കുന്നില്ലേ? പള്ളിക്കൂടത്തിൽ ഹാജരാകാഞ്ഞ ശിഷ്യനെത്തേടി കൂടെ ഓടിയ ആശാന്റെ തലയിൽ നീറിൻകൂട്ടു് വലിച്ചെറിഞ്ഞു് ആശാനെ തോല്പിച്ചു അവിടെനിന്നും രക്ഷപെട്ടുവെങ്കിലും ഗുരുത്വദോഷത്താൽ ജീവിതഗതിയററു് പിൽക്കാലത്തു വലയേണ്ടിവന്ന ശിഷ്യൻ അവന്റെ പാപത്തിന്റെ ഫലമായ മരണമല്ലാതെ മറെറന്താണനുഭവിച്ചതു്.

കോപാന്ധനായി പിതാവിനെതൊഴിച്ച കാലിൽ അടുത്തവർഷം തന്നെ വഴിയേപോയപ്പോൾ ആരാനും വെട്ടിക്കൊണ്ടിരുന്ന തെങ്ങു് യാദൃശ്ചികമായി വീണു് കാലു ആ വശം മുഴുവനും തളർന്നു് അയൽക്കാരുടെ മുമ്പിൽ അപഹാസ്യനായിത്തീർന്ന യുവാവു് അനുഭവിച്ച ദുരിതങ്ങൾ സ്വന്തം പാപത്തിന്റെ ഫലമല്ലേ?

ഇതുകൊണ്ടെല്ലാം തെളിയുന്നതു് നമ്മുടെ പ്രവൃത്തികൾ നല്ലതോ ചീത്തയോ എങ്കിൽ അതിനനുയോജ്യമായ അനുഭവങ്ങൾ നമുക്കുണ്ടാകുന്നു എന്നതാണ്. ഒരു പാപി എന്നാലും അതിൽത്തന്നെ ജീവിച്ചുവെന്നുവരികയില്ല. ദുഷ്ടന്റെയും നല്ലവന്റെയും എല്ലാം മനഃസാക്ഷി....അതു് ദൈവാംശമാണ്. ഒരിക്കലും ദുഷ്കൃത്യങ്ങൾക്കു മനസ്സാക്ഷി കൂട്ടുനിൽക്കയില്ല. എതിർക്കുക തന്നെ ചെയ്യും. ആകാത്ത കാര്യങ്ങൾ ആകാത്തതാണെന്നു തന്നെ മനഃസ്സാക്ഷി നമ്മോടുപദേശിക്കും. നിശ്ചയം. എന്നാൽ അതിനെ വകവയ്ക്കാതെയാണ് നാം ദുഷ്കൃത്യങ്ങൾക്കു് വശംവദരായിത്തീരുന്നതു്. എന്നാലും ആ നല്ല അംശം എപ്പോഴും നന്മതിന്മകളെക്കുറിച്ചു ഉദ്ബോധിപ്പിച്ചുകൊണ്ടിരിക്കും. താമസിയാതെ നാം പശ്ചാത്താപത്തിലേക്കു തിരിയുന്നു. ഇല്ലെങ്കിൽതന്നെയും ആ ദുഷ്പ്രവൃത്തിയെക്കുറിച്ചുള്ള ചിന്ത നമ്മെ അലട്ടിക്കൊണ്ടിരിക്കും.. ആ കുത്തലുകൾ ശരീരത്തിന്റെയും മനസ്സിന്റെയും സുഖത്തെയും സമാധാനത്തെയും സ്വൈരത്തെയും നശിപ്പിക്കും. അപഥസഞ്ചാരം ശരീരത്തിന്റെയും മനസ്സിന്റെയും ശക്തിയെ കെടുത്തുന്നു. മിക്കവാറും മാനസികമായ അസ്വാസ്ഥ്യങ്ങൾ പലപ്പോഴും ഭയങ്കരമായ രോഗത്തെ ഉണ്ടാക്കുന്നു.

രോഗത്തിന്റെ കാരണങ്ങളിൽ 75 ശതമാനവും മാനസികമായ അടിസ്ഥാനത്തിൽ നിന്നാണെന്നു ഭിഷഗ്വരന്മാർ അഭിപ്രായപ്പെടുന്നു. നമുക്കു് അമിതമായ കോപമുണ്ടാകുമ്പോൾ ഹൃദയസ്പന്ദനം വർദ്ധിക്കുകയും നാഡികൾ ബലഹീനമാകുകയും ശരീരം തളരുകയും ചെയ്യുന്നതു് നിത്യാനുഭവമാണ്.

ഈ ചെറിയ കാരണം അല്പനേരത്തേക്കെങ്കിലും ശക്തിയേയും പ്രവൃത്ത്യുന്മുഖതയെയും കെടുത്തുന്നുവെങ്കിൽ വലുതും സ്ഥായിയായതുമായ നികൃഷ്ടകർമ്മങ്ങൾ നമ്മെ എത്രമാത്രം അധഃപതിപ്പിക്കയില്ലേ?

ശുദ്ധമായ ശരീരത്തിൽ മാത്രമേ ശുദ്ധമായ മനസ്സിനു അല്ലെങ്കിൽ ആത്മാവിനു സ്ഥിതിചെയ്യാൻ സാധിക്കൂ. ശുദ്ധമായ ആത്മാവിനുമാത്രമേ ശുദ്ധമായ ശരീരത്തെയും വഹിക്കാൻ കഴികയുള്ളു. അപ്രകാരം ദേഹദേഹികൾക്കു വൈശുദ്ധികമായ ആപേക്ഷികബന്ധം ഉണ്ടു്.

പരിശുദ്ധമായ മനസ്സിൽ നിന്നു മാത്രമേ സദാശയങ്ങളെ പുറപ്പെടുവിക്കാൻ സാധിക്കയുള്ളു: പാപം ചെയ്ത വ്യക്തിയുടെ മനസ്സു എപ്പോഴും പുകഞ്ഞു നീറിക്കൊണ്ടിരിക്കുന്നു. ആ ചിന്ത ശരീരത്തെയും സകല അഭിവൃദ്ധിമാർഗ്ഗത്തെയും തടയുകയും മുഖപ്രസന്നതയേയും സമാധാനത്തെയും നശിപ്പിക്കയും ചെയ്യുന്നു.

'ചിന്തയാശ്ച ചിതായാശ്ച
ബിന്ദുമാത്രം വിശേഷണം
ചിതാദഹതിനിർജീവം
ചിന്താദഹതി ജീവിതം'

ചിന്തയ്ക്കും ചിതയ്ക്കും തമ്മിൽ അതിന്റെ അക്ഷരത്തിലുള്ള ഒരു ബിന്ദുവിന്റെ വ്യത്യാസം മാത്രമേയുള്ളു. ചിത നിർജ്ജീവദേഹത്തെമാത്രമേ നശിപ്പിക്കൂ. ചിന്ത ജീവിതത്തെയും നശിപ്പിക്കും. അതായതു് കൂടുതലും ദുശ്ചിന്തയാണ് ശരീരത്തെ കെടുത്തുന്നതു്.

'ദരിദ്രൻ വ്യാധിതൻ മൂഢൻ പ്രവാ
സീ നിത്യസേവകൻ
ഇവരഞ്ചുപേർ ജീവിച്ചുവാഴ്കിലും
മൃതതുല്യരത്രേ.'

---

there is no co-operation from without. Before I strike the match, my hand is paralysed or I have only one and the wind blows it off. Is it an accident or God or Higher Power. Well, I prefer to use the language of my ancestors or of children. I am no better than a child. We may try to talk learnedly and of books, but when it comes to brass tacks — when we are face to face with a calamity we—behave like children and begin to cry and pray and our intellectual belief gives no satisfaction."

*(To be continued)*

# സ്ത്രീകളും സഭാപ്രവർത്തനവും

(മിസ്സിസ് സർനോവ്)

കോട്ടയം ചെറിയപള്ളി ഇടവക മർത്തമറിയം വനിതാ സമാജങ്ങളുടെ സംയുക്തയോഗം സെൻറു ജോൺസ് കാതോലിക്കേററു ചാപ്പലിൽവച്ചു കൂടിയ അവസരത്തിൽ റഷ്യൻ ഓർത്തഡോക്സ് സഭാംഗമായ Mrs സെർനോവു ചെയ്ത പ്രസംഗം ഇങ്ങനെ സംഗ്രഹിക്കാം.

സ്നേഹിതരേ!

ഇന്നു ഉച്ചതിരിഞ്ഞ ഈ അവസരത്തിൽ ഇവിടെ വരുന്നതിനും നിങ്ങളുടെ ഈ ചെറിയ യോഗത്തിൽ സംബന്ധിക്കുന്നതിനും ഇടയായതിൽ എനിക്കു വളരെ സന്തോഷമുണ്ട്. നിങ്ങളുടെ സഭയും ഞങ്ങളുടെ സഭയും തമ്മിൽ വിശ്വാസത്തിൻെറ ആത്മാവിൽ യാതൊരു വ്യത്യാസവും ഇല്ല. ആചാരാനുഷ്ഠാനങ്ങളിൽ ചില വ്യത്യാസങ്ങൾ ഉണ്ട്. അതു കാലദേശവ്യത്യാസം മൂലം ഉണ്ടായിട്ടുള്ളതാണ്. നിങ്ങളുടെ ഫാദർ പീലിപ്പോസ് എൻെറ ഭർത്താവിനെ നിങ്ങളുടെ പത്തനംതിട്ട കോളേജിൻെറ പ്രിൻസിപ്പാൾ സ്ഥാനത്തേക്കു ക്ഷണിച്ചപ്പോൾ അദ്ദേഹം അതു സന്തോഷസമേതം സ്വീകരിക്കുകയും, അനന്തരം എന്നോട് അത്യുഷ്ണപ്രദേശവും പരസ്പരം ഭാഷ നിശ്ചയവുമില്ലാത്തതുമായ ഇൻഡ്യയിലേക്കു നീ എന്നോടുകൂടി പോരുന്നുണ്ടോ, അതോ ഈ ഇംഗ്ലണ്ടുപട്ടണത്തിൽ സുഖമായി താമസിക്കുന്നോ എന്നു എന്നോടു ചോദിക്കുകയും ഉണ്ടായി.

ഏതെങ്കിലും ഒരു നല്ലകാര്യം ചെയ്യുന്നതിനു ഒരുങ്ങിക്കഴിഞ്ഞാൽ ഏതുതരത്തിലാണ് അതു് ഉടനെ നടത്തേണ്ടതെന്നു വെമ്പൽകൊള്ളുന്നതിനേക്കാൾ നല്ലതു ദൈവം എന്നെ ഇന്ന ജോലിക്കു നിയമിച്ചിരിക്കുന്നു എന്നു വിശ്വസിച്ചു ദൃഷ്ടിപഥത്തിൽ പ്രത്യക്ഷപ്പെടുന്ന പ്രവൃത്തി ധൈര്യപൂർവ്വം പ്രവൃത്തിക്കുന്നതാണു കൂടുതൽ നന്ന്. ഫാദർ പീലിപ്പോസ് ഞങ്ങളെ ക്ഷണിച്ചപ്പോൾ ഇംഗ്ലണ്ടിൽ സുഖമായി താമസിച്ചിരുന്ന ഞങ്ങൾ ഇൻഡ്യയിലേക്കു പോരേണ്ടതു് ഒരു ദൈവവിളിയാണെന്നും, ഫാദർ പീലിപ്പോസിൽ കൂടെ ആ സന്ദേശം ദൈവം ഞങ്ങളെ അറിയിച്ചുവെന്നും മാത്രം വിശ്വസിച്ചുകൊണ്ടാണു ഞങ്ങൾ ഇങ്ങോട്ടു പുറപ്പെട്ടതു്. അനേകദിവസത്തെ കപ്പൽയാത്രയ്ക്കുശേഷമാണു ഞങ്ങൾ ഇവിടെ എത്തിയതു. കപ്പലിൽവച്ചു യാത്രക്കാരിൽ പലരും ഞങ്ങളോട്, "നിങ്ങൾ സുവിശേഷവേലയ്ക്കുവേണ്ടി ഇൻഡ്യയിലേക്കു പോകുന്നവരാണോ" എന്നു ചോദിക്കയും, അതിനു മറുപടിയായി, ഞങ്ങൾ അങ്ങനെയുള്ള ഉദ്ദേശത്തോടുകൂടി പോകുന്നവരല്ലെന്നും, ഞങ്ങളുടെ സഭയുടെ വിശ്വാസസത്യങ്ങളോട് തുല്യതയുള്ള ഒരു ഓർത്തഡോക്സ് സഭയിൽ, അവരോടുകൂടി ഞങ്ങൾ ഒരു കുടുംബാംഗങ്ങളെപ്പോലെ, സഹകരിച്ചു പ്രവർത്തിപ്പാനാണു പോകുന്നതെന്നും പ്രസ്താവിച്ചു. സാധാരണ ഇംഗ്ലണ്ടിൽനിന്നും ഇൻഡ്യയിലേക്കു പോരുന്ന യൂറോപ്യൻ മിഷ്യനറിമാരായിരിക്കുമെന്ന ധാരണ വച്ചുകൊണ്ടാണു ആ ചോദ്യം ഉന്നയിക്കപ്പെട്ടതു്.

ഒന്നാം ലോകമഹായുദ്ധത്തിനു ശേഷം റഷ്യൻ ഓർത്തഡോക്സ് സഭയിൽ വലിയ പീഡയുണ്ടായി. അതു് അന്യരാജ്യക്കാരുടെ ആക്രമണങ്ങളൊന്നുമല്ലായിരുന്നു. ആ സഭയിലുള്ളവർ തന്നെ കമ്യൂണിസ്റ്റുകളായി രൂപാന്തരപ്പെട്ടു സഭാദ്ധ്യക്ഷന്മാരെ നിഷ്കരുണം ഉപദ്രവിച്ചും മററും വിപ്ളവം ഉണ്ടാക്കുകയാണു ചെയ്തതു്. ആ ഘട്ടത്തിൽ അനേകർ ഇംഗ്ലണ്ടിലേക്കും മററും മാറി താമസിച്ചു. യുദ്ധ[illegible] ങ്ങളും പൊട്ടിപ്പുറപ്പെട്ട[illegible] ക്ക് ഓർത്തഡോക്സ് സഭ[illegible] ൻ ഓർത്തഡോക്സ് സഭ[illegible] ഷന്മാരുടെ അഭാവത്തിൽ സ്ത്രീ[illegible] ഭാമദ്ധ്യത്തിൽ എന്തുചെയ്തുവെന്[illegible] ണു നിങ്ങളോടു പറവാൻ [illegible] ആഗ്രഹിക്കുന്നതു്.

ഗ്രീക്ക് ഓർത്തഡോക്സ് സഭയ[illegible] ഒരുത്തരുടേയും പീഡകൾ ഉണ്ടായിട്ടില്ലെങ്കിലും ഒരു നേതൃത്വം ഇല്ലാത്തതുമൂലം, വിശ്വാസം തണുത്ത്, ആത്മീയചൈതന്യം മന്ദീഭവിച്ചു പുരുഷന്മാർ അലസന്മാരായി കഴിഞ്ഞുകൂടിയപ്പോൾ 14-ം 15-ം വയസ്സുള്ള പെൺകുട്ടികൾ സഭാമദ്ധ്യത്തിൽ ഇറങ്ങി, വിശ്വാസസത്യങ്ങൾ ജനങ്ങളെ പഠിപ്പിക്കുകയും, ആത്മീയചൈതന്യം പുനരുദ്ധരിക്കുന്നതിനു ശക്തിയായി പ്രവർത്തിച്ചു സഭയെ ഉയർത്തുന്നതിനു കാരണഭൂതരാകുകയാണുണ്ടായതു്. റഷ്യൻ ഓർത്തഡോക്സുസഭയിൽ പീഡ വർദ്ധിച്ചു, മേല്പട്ടക്കാർ, പട്ടക്കാർ, സഭാശുശ്രൂഷക്കാർ എന്നിവരെ തടങ്കലിൽ പാർപ്പിച്ചിരുന്നപ്പോൾ അവിടത്തെ ചെറുപ്പക്കാരായസ്ത്രീകൾ Deaconesses (ശെമ്മാശ്ശിനികൾ) എന്ന സ്ഥാനം സ്വീകരിച്ചുകൊണ്ടു ഗ്രാമങ്ങൾ തോറും സഞ്ചരിച്ചു വിശ്വാസസത്യങ്ങൾ പറഞ്ഞുകൊടുക്കുക, രോഗികളേയും അഗതികളേയും സന്ദർശിച്ച് അവരർഹിക്കുന്ന പ്രതിവിധികൾ ചെയ്യുക, പ്രാർത്ഥിക്കുക, ഗൃഹപ്രദേശങ്ങളിൽ ഒന്നിച്ചുകൂടി ആരാധന നടത്തുക, എന്നിങ്ങനെ വിവിധ പരിപാടികളിൽ വേണ്ടത്ര ആത്മീയ പ്രബുദ്ധതയോടുകൂടി സഭാസേവനം അനുഷ്ഠിക്കുകയും, മന്ദീഭവിച്ച ആത്മീയചൈതന്യം പൂർവ്വവൽ ഉയർത്തിക്കൊണ്ടുവരുന്നതിനു ത്വീവ്രയത്നം ചെയ്യുകയും അതു സഫലീകൃതമാകുകയും ചെയ്തിട്ടുണ്ട്".

തദനന്തരം നമ്മുടെ സഭയിൽ സ്ത്രീകളാൽ നടത്തപ്പെടാൻ സാദ്ധ്യതയുള്ള പ്രസ്ഥാനങ്ങളെപ്പററി സമാജാംഗങ്ങളോട് ആരായുകയും ചിലരുടെ വിശദീകരണങ്ങൾ സ്വീകരിക്കയും ചെയ്ത ശേഷം പ്രസംഗം തുടർന്നു:—

കർത്താവേശുമിശിഹാ മനുഷ്യർക്കു കൊടുത്തിട്ടുള്ളതിലേക്കും വിലയേറിയ ദാനം വിശുദ്ധ കുർബാനയാണ്. വിശുദ്ധ കുർബാനയിൽ സംബന്ധിക്കുന്ന അവസരം വളരെ മഹിമയേറിയതാണ്. സ്വർഗ്ഗത്തിലുള്ളവരും ഭൂമിയിലുള്ളവരും ഒത്തുചേർന്നു ദൈവത്തെ ആരാധിക്കുന്ന ഈ ദിവ്യബലിയുടെ ആസ്വാദനം സഭയിലുള്ള ഒരുത്തരും

---

അക്കൂട്ടത്തിൽ പാപഭാരത്തോടുകൂടി ജീവിക്കുന്ന വ്യക്തിയും ജീവിച്ചിരിക്കുമ്പോൾതന്നെ മരിച്ചവനാണ്. യഥാർത്ഥത്തിൽ മരിച്ചവൻ അൽപ്പനേരത്തേക്കു മാത്രം അന്യർക്കു ചുമടാകുന്നുവെങ്കിലും ബന്ധുപുത്രാദികൾ ചുമടായി കണക്കാക്കുന്നില്ല. പക്ഷെ ഒരു പാപിജീവിച്ചിരിക്കുമ്പോൾതന്നെ തനിക്കും അന്യർക്കും ദുർവഹമായ ചുമടു തന്നെയാണ്. സമാധാനമില്ല, സന്തോഷമില്ല. ജീവിതാശയില്ല, ജീവിതപുരോഗതിയില്ല, അവനു് ഒന്നുമില്ല. ഇതാണ് പാപത്തിൻെറ ശമ്പളമായമരണം.

എത്ര ദുർഭാഗ്യകരമായ ഒരവസ്ഥയാണിതു്. ഓരോരുത്തരുടേയും ഭൂതകാലത്തിലെ ജീവിതാദ്ധ്യായങ്ങൾ മറിച്ചുനോക്കുമ്പോൾ ഇമ്മാതിരിയുള്ള ദൗർഭാഗ്യങ്ങളാണു വലയം ചെയ്യുന്നതെങ്കിൽ ആ അവസ്ഥ വന്നുകൂടാതിരിപ്പാൻതക്കവണ്ണം നമ്മുടെ ഇന്ദ്രിയാശ്വങ്ങളെ ദൈവഭയവും വിവേചനാശക്തിയുംആകുന്ന കടിഞ്ഞാണിട്ടു ബലമായി ബന്ധിക്കുക. അപ്രകാരംവർത്തമാനകാലത്തെ ശരിപ്പെടുത്തുക. ഭൂതഭാവിവർത്തമാനകാലങ്ങളെല്ലാം ശരിയായിരിക്കും. നല്ലജീവിതത്താൽ ഭാവിതലമുറപോലും നമ്മെഅനുഗ്രഹിക്കും.

...ാകം

# ...നികജപ്പാൻ സുവിശേഷകന്റെ പറദീസ

(കെ. വി. എം.)

...ധുനിക ജപ്പാൻ സുവിശേഷ...ാ പറുദീസായാണെന്നാണ് ര...ം ലോകമഹായുദ്ധത്തിനുശേഷം ജ...നിൽ മൂന്നുപ്രാവശ്യം സുവിശേഷ പര്യടനം നടത്തിയ ഡോക്ടർ സ്റ്റാൻലി ജോൺസ് അഭിപ്രായപ്പെട്ടിരിക്കുന്നത്. അദ്ദേഹം ആദ്യം നടത്തിയ ചില സുവിശേഷ മഹായോഗങ്ങളിൽ ശരാശരി രണ്ടായിരം പേർ വീതം സംബന്ധിച്ചു. കേൾവിക്കാരിൽ പകുതിയോളം പേർ ക്രിസ്തുമതത്തിൽ കൂടുതൽ താല്പര്യം കാണിക്കുന്നവരത്രെ. ടോക്കിയോയിൽ മാത്രമല്ല രാജ്യത്തിന്റെ എല്ലാ ഭാഗങ്ങളിലും ആളുകൾ സുവിശേഷം ശ്രവിക്കുന്നതിൽ വ്യഗ്രത കാണിച്ചിട്ടുണ്ട്. ധാർമ്മികപുനരായുധീകരണ പ്രസ്ഥാനത്തിലും ക്രൈസ്തവരല്ലാത്തവർ പോലും കൂടുതൽ താല്പര്യം കാണിക്കുന്നുണ്ട്. ആഗസ്റ്റ് മാസത്തിൽ അഖിലലോക സമ്മേളനങ്ങൾ ജപ്പാനിൽവച്ചു നടത്തുന്നതിനു അവിടത്തെ ക്രൈസ്തവ യുവജനങ്ങൾ പദ്ധതികൾ ആവിഷ്കരിച്ചുകൊണ്ടിരിക്കുന്നു. ഈ സമ്മേളനങ്ങളിൽ ലോകപ്രശസ്തനായ ബില്ലിഗ്രഹാമും അഞ്ഞൂറിൽപ്പരം പ്രതിനിധികളും സംബന്ധിക്കുമത്രെ. സെപ്റ്റംബർ മാസത്തിൽ ടോക്കിയോയിൽവച്ച് ഒരു "മിഷ്യൻ കോൺഗ്രസ്സ്" സമ്മേളിക്കുന്നതായിരിക്കും. ഈ സമ്മേളനം അഞ്ചു കൊല്ലത്തെ സുവിശേഷയത്നങ്ങളുടെ വിജയത്തിൽ നന്ദി പ്രകാശിപ്പിക്കുന്നതിനു കൂടുന്നതിനാണെങ്കിലും ജപ്പാനിലെ ക്രൈസ്തവ മതപ്രചരപ്രസ്ഥാനത്തിന്റെ ശതവത്സരാഘോഷത്തിലെ പ്രഥമ സമ്മേളനമായിരിക്കും. ജപ്പാനിൽ ക്രൈസ്തവമതപ്രചരണം സമാരംഭിച്ചതു 1859-ലാണ്. 1959 ആകുമ്പോഴേക്കും ജപ്പാനിലെ സകല ആളുകളേയും മതപരിവർത്തനത്തിനു വിധേയമാക്കുന്നതിനുതകത്തക്ക പ്രയത്നവുമാണവിടെ നടക്കുന്നതെന്നു പറയാം. പല സ്ഥലങ്ങളിലും സുവിശേഷയോഗങ്ങൾ നടക്കുന്നുണ്ട്. ചൈനയിൽ ക്രിസ്തുമതപീഡനം അത്യുഗ്രമായി നടമാടുന്നതിനാലും, കൊറിയ ഒരു സമരഭൂവായി മാറിയതിനാലും അനേക മിഷ്യനറിമാർ ജപ്പാനിൽ എത്തുകയുണ്ടായി. ഇവരിൽ പലരും ജപ്പാനിൽതന്നെ സ്ഥിരമായി വേല ചെയ്യുന്നതിനു നിശ്ചയിച്ചിരിക്കുന്നു. ബാക്കിയുള്ളവർ കാലംമാറുന്നപക്ഷം പഴയ സ്ഥാനങ്ങളിലേക്കു പോകാമെന്നാശിച്ചുകൊണ്ടിരിക്കുന്നു. മിഷ്യനറിമാരുടെ ഇത്ര വലിയ കുടിയേറ്റം ജപ്പാന്റെ ചരിത്രത്തിൽ ഇദംപ്രഥമമാണ്. ഏതാണ്ടു 80—ൽ പരം വിവിധ ക്രൈസ്തവസഭാവിഭാഗങ്ങളിൽപ്പെട്ട സുവിശേഷപ്രവർത്തകർ ജപ്പാനിൽ പല സ്ഥലങ്ങളിലായി വേല ചെയ്യുന്നു. അമേരിക്കരുടെ അധിവാസത്തോടുകൂടി ജപ്പാനിലെ നിലയ്ക്കു വലിയ അന്തരം ഉണ്ടായി. ഏതു തരത്തിലുള്ള മിഷ്യനറിമാരാണ് ജപ്പാനിൽ ആവശ്യമെന്നുള്ളതുപോലും അറിയാതെ ജനറൽ മക്കാർതർ അനേക മിഷ്യനറിമാരെ ജപ്പാനിലേക്കു വിളിച്ചാക്കി.

ക്രിസ്തുമതാനുയായികളായാൽ എന്തെങ്കിലും നന്മ പെട്ടെന്നു ലഭിക്കുമെന്നുള്ള ഉദ്ദേശത്തിൽ ചിലർ ആദ്യം ക്രൈസ്തവരായി എങ്കിലും ഉദ്ദേശസാദ്ധ്യനാശത്തിൽ അവർ പിന്തിരിയുകയാണുണ്ടായത്. ഇപ്പോൾ പള്ളികളിൽ സംബന്ധിക്കുന്നവർ അത്യാകാംക്ഷയോടുകൂടിയാണ് അങ്ങനെ ചെയ്യുന്നത്. അവർ ആദ്ധ്യാത്മികസത്യാന്വേഷകരായി തീർന്നിരിക്കുന്നു. യുദ്ധത്തിന്റെ കെടുതികൾമൂലം അനേകർ ഭഗ്നാശയരാക്കപ്പെട്ടു. യുദ്ധകാലത്തുണ്ടായിരുന്നതിൽ നാലു മടങ്ങാണ് ഇന്ന് അവിടത്തെ ആളുകൾക്കു മതകാര്യങ്ങളിലുള്ള താല്പര്യം. അമേരിക്കരുടെ അധിവാസം ജപ്പാൻകാർ അധികം ഇഷ്ടപ്പെടുന്നില്ല. ജപ്പാന്റെ നഷ്ടപ്പെട്ട ശക്തി പുനർജ്ജീവിപ്പിക്കുന്നതിനു അവർ യത്നിക്കുന്ന കാലഘട്ടമാണിത്.

ബുദ്ധമതത്തിനും ഷിന്റോയിസത്തിനും ജപ്പാനിൽ ഇന്നു സ്ഥിരപ്രതിഷ്ഠ ലഭിച്ചിട്ടുണ്ട്. പണ്ഡിതന്മാരായ പലരും ഈ മതാവലംബികളായിട്ടുണ്ട്. ജപ്പാനിൽ മേല്പറഞ്ഞ മതങ്ങൾ ഉള്ള കാലത്തോളം അവർക്കു ക്രിസ്തുമതം വേണ്ടാ എന്നാണ് പണ്ഡിതന്മാരുടെ അഭിപ്രായം. ഈ പരിതസ്ഥിതിയിൽ ജപ്പാനിൽ ക്രൈസ്തവ മതപ്രചരണത്തിനു യുദ്ധാനന്തരം നടത്തപ്പെട്ട ഭഗീരഥയത്നത്തിന്റെ അളവു നമുക്കു മനസ്സിലാക്കാവുന്നതാണ്. ഇന്നു ചില മിഷ്യനറിമാർ ചെയ്യുന്നതുപോലെ സ്നാനപ്പെടുത്തൽകൊണ്ടുമാത്രം ക്രിസ്ത്യാനികളുടെ സംഖ്യ കൂട്ടുവാൻ സാദ്ധ്യമല്ല. സ്നാനം മാത്രം മതിയാകുന്നില്ല. ക്രൈസ്തവജീവിതവും, ദൈവാലയത്തിലെ ആരാധനാ രീതികളും, വേദപുസ്തകപാരായണവും, പ്രാർത്ഥനയും പഠിക്കാതെ ചെയ്യിക്കുന്ന പരിവർത്തനം ശരിയല്ല. മിഷ്യനറിമാരുടെ ആത്മാർത്ഥമായ പ്രവർത്തനം ഭാവിതലമുറകളും അനുധാവനം ചെയ്യുകിൽ മാത്രമേ ജപ്പാനിലെ മതപ്രചരണം പൂർത്തിയായ ഫലം തരികയുള്ളു.

ജപ്പാനിൽ സത്യക്രിസ്ത്യാനികളായ അനേകരെ ഇന്നാവശ്യമുണ്ട്. സുസംഘടിതവും സുശക്തവുമായ ക്രൈസ്തവസഭ ഇന്നു ജപ്പാനിൽ ആവശ്യമാണ്. ജപ്പാനിലെ ഐക്യസഭ അവിടത്തെ 75 ശതമാനം ക്രൈസ്തവരേയും ഉൾക്കൊള്ളുന്നു. ജപ്പാനിലെ സാമൂഹ്യവും സാമ്പത്തികവും രാഷ്ട്രീയവുമായ എല്ലാ മണ്ഡലങ്ങളിലും ക്രൈസ്തവചിന്താഗതിയും,, സംസ്കാരവും, വീക്ഷണഗതിയും സംജാതമാക്കുന്നതിനു ഈ ഐക്യസഭ ചെയ്യുന്ന സേവനങ്ങൾ തികച്ചും അഭിനന്ദനീയവും, അനുകരണീയവുമാണ്.

---

അനുഭവിക്കുന്നില്ല. പള്ളിയിൽ പോകണമെന്നും കുർബാന കാണണമെന്നും നിർബന്ധമുള്ളതുകൊണ്ടു നമ്മുടെ ആളുകൾ സിനിമയോ, നാടകമോ കാണുന്നതുപോലെ സംബന്ധിക്കുന്നത് അനുഗ്രഹകരമല്ല. ഒരു വലിയ കുടുംബത്തിലേപ്പോലെ സഭാംഗങ്ങൾ വിശുദ്ധ കുർബാനയിൽ സ്വർഗ്ഗീയരൊത്തു സംബന്ധിക്കുമ്പോൾ അനുഭവപ്പെടുന്ന ആത്മീയ ആനന്ദം (joy) അതർഹിക്കുന്ന രീതിയിൽ ലഭ്യമായെങ്കിൽ മാത്രമേ നമ്മുടെ ആത്മാക്കൾക്കു ഗുണമുള്ളു. മേൽവിവരിച്ച പ്രകാരം അശ്രദ്ധയോടുകൂടിയ ആരാധനാരീതി റഷ്യൻ ഓർത്തഡോക്സ് സഭയിലും ദൃശ്യമായിട്ടുണ്ട്.

പിന്നീടു ദൈവമാതാവിന്റെ ഒരു ചെറിയ പടം കാണിച്ചുകൊണ്ടു "ഈ പടം റഷ്യൻ സഭയിൽ എല്ലാ ഭവനങ്ങളിലും സൂക്ഷിക്കാറുണ്ടെന്നും ഈ പടത്തിൽ ദർശിച്ചുകൊണ്ടാണ് ഏകാഗ്രതയോടെ പ്രാർത്ഥന നടത്തുന്നതെന്നും, എന്നാൽ ഇതിൽ അന്തർഭവിച്ചിരിക്കുന്ന ആദർശം റോമൻകത്തോലിക്കാ സഭയിലെ പ്രതിമകൾക്കും രൂപങ്ങൾക്കും അവർ കല്പിക്കുന്ന ആദർശസാമ്യം ഒന്നുംതന്നെയില്ലെന്നും, ഇതു ഞങ്ങളുടെ ഇൻഡ്യയിലേക്കുള്ള യാത്രാവേളയിൽ എന്റെ അമ്മ അനുഗ്രഹത്തിനായി എനിക്കു തന്നതാണെന്നും ഈ ചിത്രത്തിനു വൈദികരുടെ ആശീർവാദമുണ്ടെന്നു" പ്രസ്താവിച്ചു.

# അയാംശവും ആരോഗ്യവും

ശരീരത്തിന്റെ എല്ലാ ഭാഗങ്ങൾക്കും പ്രാണവായു അത്യന്താപേക്ഷിതമാണ്. അയാംശത്തിന്റെ (ഇരിമ്പ്) സാന്നിദ്ധ്യംമൂലമാണ് പ്രാണവായുവിനെ എല്ലാ ഭാഗങ്ങളിലും എത്തിക്കാൻ രക്തത്തിനു കഴിയുന്നതു്. പ്രാണവായു പേശികളിൽ എത്തുന്നതുമൂലമാണ് ശരീരത്തിനു ദോഷംചെയ്യുന്ന ഇംഗാലാമ്ളജനകം നീക്കുവാൻ കഴിയുന്നതു്.

രക്തത്തിൽ അയാംശം വേണ്ടത്ര ഇല്ലാതെ വന്നാൽ വേണ്ടത്ര പ്രാണവായു ശരീരത്തിന്റെ വിവിധഭാഗങ്ങളിൽ വ്യാപിക്കുകയില്ല. അതുകൊണ്ട് ഇംഗാലാമ്ളജനകത്തെപ്പോലെയുള്ള ഉപദ്രവകരമായ വായുക്കളും മററും പൂർണ്ണമായും നീക്കം ചെയ്യപ്പെടുന്നില്ല. ഇതിന്റെ ഫലമായിട്ടാണ് വിളർച്ച ഉണ്ടാകുന്നതു്. വിളർച്ച ബാധിച്ച ആൾ അവശനും അലസനും മന്ദബുദ്ധിയുമായി കാണപ്പെടും. മററി അങ്ങനെയുള്ളവർക്കു സാധാരണമാണ്.

വിളർച്ച (anaemia) ഉണ്ടാകുന്നതു പല ഹേതുക്കളാലാകാമെങ്കിലും അധികം കേസ്സുകളിലും ആഹാരത്തിൽ അയാംശത്തിന്റെ അഭാവം മൂലമാണ് അപ്രകാരം സംഭവിക്കുന്നതു്. ചെമ്പിന്റെ അംശംകൂടി ഉണ്ടെങ്കിലേ രക്തോല്പാദനത്തിനു ഇരുമ്പു ഫലപ്രദമായി ഉപയോഗിക്കാൻ മനുഷ്യശരീരത്തിനു കഴിയുന്നുള്ളു. ഭാഗ്യവശാൽ ഇരിമ്പിന്റെ അംശമുള്ള ആഹാരപദാർത്ഥങ്ങളിൽ ചെമ്പിന്റെ അംശംകൂടി ഉണ്ടായിരിക്കും. ശർക്കര, അണ്ടിപ്പരിപ്പുകൾ, ആപ്രിക്കോട്ട്, ഗോതമ്പുതവിട്, പച്ചസസ്യങ്ങൾ, കരൾ എന്നിവയിലാണു ഇരിമ്പിന്റെ അംശം ധാരാളമായി അടങ്ങിയിട്ടുള്ളതു്.

ഭക്ഷണപദാർത്ഥത്തിലുള്ള ഇരിമ്പു മുഴുവനും രക്തപ്രവാഹത്തിൽ ലയിക്കുന്നില്ല. ഏകദേശം 50 ശതമാനം മാത്രമാണു ദഹനക്രിയയിൽ ലഭിക്കുന്നതു്. ആകയാൽ ആഹാരത്തിൽ വളരെയേറെ അയാംശം ഉണ്ടായിരുന്നാൽതന്നെയും അവ രക്തത്തിൽ പ്രവേശിക്കാതിരുന്നാലും വിളർച്ചയുണ്ടാകാം.

പഴവർഗ്ഗങ്ങളിൽ ഇരിമ്പിന്റെ അംശം കുറവാണ്. എന്നാൽ അവയിലുള്ള ഇരിമ്പു വളരെ വേഗം രക്തത്തിൽ പ്രവേശിക്കുന്നു. മാമ്പഴം, പേരയ്ക്കാ, ഈന്തപ്പഴം, അത്തിപ്പഴം, ചെറുനാരങ്ങാ എന്നിവ ഇക്കൂട്ടത്തിൽ പ്രാധാന്യം അർഹിക്കുന്നു. വിളർച്ച ഇല്ലാതാക്കുന്ന കാര്യത്തിൽ ആപ്രിക്കോട്ടിനു വലുതായ കഴിവാണുള്ളതു്. നിലക്കടല, വാളൻപുളി, കാരട്ട എന്നിവയിലും ശർക്കരയിലുമുള്ള ഇരുമ്പു വളരെ വേഗം രക്തത്തിൽ ലയിക്കും. ഇറച്ചിയിൽ അയാംശം ധാരാളം ഉണ്ട് പക്ഷെ വളരെ കുറച്ചു മാത്രമേ രക്തത്തിൽ ലയിക്കുന്നുള്ളു. സോയാപ്പയറിൽ വളരെയേറെ അയാംശം അടങ്ങിയിട്ടുണ്ട്. അതിൽ ഏകദേശം 80 ശതമാനം രക്തത്തിൽ എത്തുകയും ചെയ്യും. രക്തത്തിലെ ചുവന്ന അംശം ഉണ്ടാക്കുന്നതിനുള്ള മികച്ച കഴിവു കരളിനും അതു കഴിഞ്ഞാൽ ആപ്രിക്കോട്ട, മുട്ട എന്നിവയ്ക്കുമാണ്.

ആഹാരത്തിൽനിന്നു ദഹനക്രിയ മുഖേന അയാംശം വേർപെടുത്തി എടുത്താൽ തന്നെയും അതു രക്തപ്രവാഹത്തിൽ എത്തിയില്ലെന്നു വരാം. ഇരിമ്പു അമ്ളത്തിൽ മാത്രമേ അലിയുകയുള്ളു. അലിയാത്തപക്ഷം സാധാരണ ഗതിയിൽ കുടലിന്റെ ഭിത്തിയിൽകൂടി കടന്നുപോകാൻ സാധിക്കുകയില്ല. സാധാരണയായി ആരോഗ്യമുള്ളവരുടെ ആമാശയത്തിന്റെ ഭിത്തികൾ ഉല്പാദിപ്പിക്കുന്ന ഹൈഡ്രോ ക്ലോറിക് ആസിഡിൽ ഇരിമ്പ് അലിയുന്നു. എന്നാൽ പല ആളുകളുടെയും വിശേഷിച്ചും ജീവകം 'ബി' യുടെ അഭാവമുള്ളവരുടെയും സോഡാ ബൈകാർബ് ഉപയോഗിച്ചു ശീലിക്കുന്നവരുടെയും ആമാശയങ്ങളിൽ ഈ അമ്ളം വേണ്ടത്ര ഉണ്ടാകുന്നില്ല. അങ്ങനെയുള്ളവരെ സംബന്ധിച്ചിടത്തോളം വേണ്ടത്ര അയാംശമുള്ള ആഹാരം ഭക്ഷിച്ചാലും അയാംശം ഭക്ഷിക്കാത്ത ഫലംതന്നെയാണ് ഒടുവിൽ ഉണ്ടാവുക.

പ്രായപൂർത്തി വന്ന ഒരാൾക്കു ദിവസം 15 മില്ലിഗ്രാം ഇരിമ്പ് ആവശ്യമാണ്. സ്ത്രീകൾക്കാണെങ്കിൽ 17 മില്ലിഗ്രാമും ഗർഭിണികൾക്കു 20 മില്ലിഗ്രാമും വേണം.

വിവിധ ഭക്ഷ്യധാന്യങ്ങളിൽ അടങ്ങിയിട്ടുള്ള ഇരിമ്പിന്റെ കണക്കാണു അടിയിൽ ചേർക്കുന്നതു്.

| | എണ്ണം | | മില്ലിഗ്രാം |
|---|---|---|---|
| ആപ്രിക്കോട്ട | 2 | | 3 |
| ഏത്തപ്പാ | 1 | | 2 |
| ഈന്തപ്പഴം | 4 | | |
| മുട്ട | 2 | | |
| ശർക്കര | ഒരുടേബിൾസ്പൂ | | |
| കരൾ | .... | | |
| അണ്ടിപ്പരിപ്പുകൾ | ½ | കപ്പ | |
| മുന്തിരിങ്ങാവററൽ | 3 | ,, | |
| റെയിസിൻസ് (മുന്തിരി) | 1/3 | ,, | 3 |
| ചീര | ½ | ,, | 4 |
| പച്ചമുളകി | ½ | ,, | 9 |
| ഗോതമ്പുറൊട്ടി | 1 | കഷണം | 1 |

(Travancore News)

—o—

# ചിന്തിക്കേണ്ട കാര്യങ്ങൾ

1. എന്റെ ജീവിതം ദൈവത്തിനു പ്രസാദകരമോ?
2. എന്റെ ബൈബിൾ ഞാൻ പ്രതിദിനം ഉപയോഗിക്കുന്നുവോ?
3. എന്റെ ക്രൈസ്തവജീവിതത്തിൽ ഞാൻ ആനന്ദം കാണുന്നുവോ?
4. ഞാൻ ആരുടെയെങ്കിലും ഏതെങ്കിലും കാര്യത്തിൽ ക്ഷമിക്കാതെ വിരോധം വച്ചുകൊണ്ടിരിക്കുന്നുവോ?
5. ഞാൻ ഇതുവരെ ഏതെങ്കിലും ഒരാത്മാവിനെ ക്രിസ്തുവിങ്കലേക്ക് ആദായപ്പെടുത്തിയിട്ടുണ്ടോ?
6. പ്രാർത്ഥനയ്ക്കു ഞാൻ എന്തുമാത്രം സമയം എടുക്കാറുണ്ട്?
7. ഞാൻ ഏതിലാണ് കൂടുതലായി തെററിപ്പോകുന്നതു്?
8. ക്രിസ്തുവിനു വേണ്ടി ഉപേക്ഷിക്കുവാൻ പാടില്ലാത്തതായി ഏതെങ്കിലും എന്നിലുണ്ടോ?
9. മററാളുകളുടെ പ്രവൃത്തിയിൽ ആക്ഷേപകരമായി എന്റെ ദൃഷ്ടിയിൽ പെടുന്നതു ഞാൻ ചെയ്യാറുണ്ടോ?
10. മററാളുകളുടെ പ്രത്യേകിച്ച് അക്രൈസ്തവരുടെ വീക്ഷണത്തിൽ എന്റെ ജീവിതം മാതൃകാപരമോ?
11. കർത്തൃസേവനത്തിനു വേണ്ടി എന്റെ വരുമാനത്തിൽ പത്തിലൊന്നു ദാനം ചെയ്യുവാൻ ഞാൻ ശ്രമിച്ചിട്ടുണ്ടോ?
12. എന്റെ ജീവിതംകൊണ്ട് ലോകം (എന്റെ ദേശം) നന്മ അനുഭവിക്കുന്നുവോ അതോ തിന്മ അനുഭവിക്കുന്നുവോ?

പ്രാർത്ഥന.

കർത്താവേ! എന്നെത്തന്നെ ശരിയായി കാണുവാൻ എന്നെ പഠിപ്പിക്കേണമേ. നിന്നെ പരിപൂർണ്ണമായി പിൻപററുവാൻ എനിക്കു പ്രാപ്തി നൽകണമേ. ആമ്മേൻ.

——

### ...ഴ്ചയിലെ വിശേഷ ദിവസം

x6. കൂടാരപ്പെരുനാൾ (മറുരൂപപ്പെരുനാൾ)

### വാര പഞ്ചാംഗം

| | ആഗസ്റ്റ് | കർക്കടകം |
|---|---|---|
| ഞായർ | 2 | 18 |
| തിങ്കൾ | 3 | 19 |
| ചൊവ്വാ | 4 | 20 |
| ബുധൻ | 5 | 21 |
| വ്യാഴം | 6 | 22 |
| വെള്ളി | 7 | 23 |
| ശനി | 8 | 24 |

**Thought for the Week**

They went back and walked no more with him and He let them go. As He will not coerce us into His Companionship, so He will not hold us there against our will.

Archbishop Temple.

THE CHURCH WEEKLY

## മാർത്തോമ്മാ ദിനാഘോഷം

ആലുവാകോളജ് പ്രഫസർ ഡോക്ടർ കെ. സി. ജോസഫ് ശെമ്മാശൻ മലയാളമനോരമയിൽ മാർത്തോമ്മാദിനം ഡിസംബർ 21—ാംതീയതി കൊണ്ടാടുന്നതിനെ പുരസ്കരിച്ച ഒരു ലേഖനം പ്രസിദ്ധപ്പെടുത്തിയിരുന്നത് ചർച്ച് വീക്ക്‌ലി വായനക്കാരിൽ പലരുടെയും ശ്രദ്ധയിൽ പെട്ടിരിക്കുമെന്ന് വിശ്വസിക്കുന്നു. ജൂലായി മൂന്നാംതീയതി ഒരു പബ്ലിക് ഒഴിവുദിവസമായി ഗവർമ്മെൻറു ഇപ്പോൾ പ്രഖ്യാപനം ചെയ്തിരിക്കയാണ്. വി: തോമ്മസ് അപ്പോസ്തോലൻ ഇൻഡ്യയിലെ ക്രൈസ്തവസഭയുടെ അടിസ്ഥാനമിട്ട വിശുദ്ധനായതുകൊണ്ട് അദ്ദേഹത്തിൻെറ സ്മരണ ഇൻഡ്യൻ ക്രിസ്ത്യാനികൾക്കു വളരെ പ്രാധാന്യമർഹിക്കുന്ന ഒരു ദിവസമാണ്. ആ വസ്തുതയെ ആദരിച്ചാണ് ഗവർമ്മെൻറു ജൂലായി 3 ഇപ്പോൾ പൊതുഒഴിവുദിനമായി പ്രഖ്യാപനം ചെയ്തിരിക്കുന്നത്. ജൂലായി 3. ക്രൈസ്തവപാരമ്പര്യത്തിൽ വി. മാർത്തോമ്മാശ്ലീഹായുടെ തിരുശേഷിപ്പുകൾ ഇൻഡ്യയിൽനിന്ന് പേർഷ്യയിൽ എഡേസ്സാ എന്ന സ്ഥലത്തേക്കു കൊണ്ടുപോയ ദിവസമായിട്ടാണ് അറിയപ്പെട്ടിട്ടുള്ളത്. അദ്ദേഹം വീരമരണം പ്രാപിച്ച ദിനം ധനു 21-ാംതീയതിയായിട്ടാണ് സുറിയാനിസഭ ആചരിച്ചുവരുന്നത്. പ്രസിദ്ധമായ ചാക്കള്ളിപ്പെരുനാൾ അന്ന് എല്ലാ യാക്കോബായ സുറിയാനിപ്പള്ളികളിലും ആഘോഷിക്കപ്പെടുന്നു. കലണ്ടർ പരിഷ്കാരമനുസരിച്ച് അത് ഈയാണ്ടുമുതൽ ഡിസംബർ 21—ാംതീയതി ആഘോഷിക്കപ്പെടുന്നതാണ്. ജൂലായി 3: ആണ് മാർത്തോമ്മാശ്ലീഹായുടെ മരണദിനമായി ആചരിക്കേണ്ടതെന്നു ചില ചരിത്രപണ്ഡിതന്മാർ അവകാശപ്പെടുന്നുണ്ട്. ഫാദർ റോമിയോതോമ്മസ്, ഫാദർഹേസ്റ്റൻആദിയായറോമാസഭയിലെ പുരോഹിതന്മാർജൂലായി 3-നു് പ്രാധാന്യം നൽകണമെന്നു വാദിക്കുന്നവരാണ്. എന്നാൽ ആംഗ്ലിക്കൻസഭ മുതലായ പാശ്ചാത്യസഭകളിലെ കലണ്ടറിൽ മാർത്തോമ്മായുടെ ഡുക്റാനാപ്പെരുനാൾ ഡിസംബർ21-ാംതീയതിയായിട്ടാണ് കാണുന്നത്. യാക്കോബായ സുറിയാനിക്കാരുടെയും, പാശ്ചാത്യസഭകളുടെയും കണക്കിൽ ഡിസംബർ 21. വി. തോമ്മസ് അപ്പോസ്തോലൻെറ ഓർമ്മ കഴിക്കുന്ന ദിവസം വന്നിരിക്കുന്നതുകൊണ്ട് ആ ദിവസത്തിനു ജൂലായി3-നെക്കാൾഡിസം. 9സ്മരണാദിനത്തിനു പ്രാധാന്യമുണ്ടെന്ന് അനുക്തസിദ്ധമാണ്. എഡേസ്സായിലേക്കു തിരുശേഷിപ്പുകൾ മാറ്റപ്പെട്ട ദിവസം മെസപ്പൊട്ടേമിയ, പാലസ്റ്റൈൻ ആദിയായി അന്ത്യോഖ്യൻ സുറിയാനിക്കാർ വസിക്കുന്നിടത്ത് പ്രാധാന്യമുള്ളതായി വരുന്നതു മനസ്സിലാക്കാം. ആ തീയതി സിറിയൻ പാത്രിയർക്കീസന്മാരുടെ ആധിപത്യകാലത്ത് നമ്മുടെയും കണക്കിൽ കടന്നുകൂടുവാനും ഡുക്റാനാപ്പെരുനാളായി ആഘോഷിക്കുവാനും ഇടവന്നതാണെന്ന് അനുമാനിക്കുവാൻ കൂടുതൽ ന്യായം കാണുന്നു. സുവ്യക്തങ്ങളായ ചരിത്രസാക്ഷ്യങ്ങളുടെ അഭാവത്തിൽ സകാരണമായ അനുമാനങ്ങളെ അവലംബിക്കാതെ നിവൃത്തിയില്ലല്ലോ. മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻ ആഗമനംതന്നെ ചില ചരിത്രപണ്ഡിതന്മാർ ചോദ്യംചെയ്യുന്ന ഒരു വസ്തുതയാണ്. സുദീർഘമായ പാരമ്പര്യമാണ് ആ വസ്തുതയ്ക്കുള്ള പ്രധാന ആധാരം. അഭിമാനകരമായ ആ പാരമ്പര്യം ചില പണ്ഡിതന്മാരുടെ ഗവേഷണങ്ങൾക്കും യുക്തിക്കും ചേർന്നതല്ലെന്നുവച്ച് ഇൻഡ്യൻ ക്രിസ്ത്യാനികൾ വെറുതെ അങ്ങു വലിച്ചെറിയുന്നതല്ല. പുരാതന ഭാരതീയക്രിസ്ത്യാനികളുടെ ഇടയിൽ അതു സ്ഥിരപ്രതിഷ്ഠിതമായിത്തീർന്നുകഴിഞ്ഞു. ഗ്രീസിൽ വി: പൗലൂസ് അപ്പോസ്തോലൻ സുവിശേഷം പ്രസംഗിച്ചതിൻെറ പത്തൊമ്പതാം ശതാബ്ദജൂബിലി ആഘോഷിച്ചതുപോലെതന്നെ നാമും മാർത്തോമ്മാശ്ലീഹായുടെ ഇൻഡ്യൻ ആഗമനത്തിൻെറ 19—ാംശതവർഷജൂബിലി 1952—ൽ ആഘോഷിച്ചു. ജൂലായിമാസം കാലവർഷത്തിൻെറ മദ്ധ്യമായതുകൊണ്ടും, അഖിലലോക ക്രിസ്ത്യൻ യുവജനസമ്മേളനം കോട്ടയത്തുവച്ച് നടക്കുന്നതുകൊണ്ടും സംയുക്തമായ വിപുല ആഘോഷപരിപാടികൾ ഡിസംബറിൽ ആണ് നിർവഹിക്കപ്പെട്ടതു്. ഡിസംബർ 20-ാംതീയതി കേരളക്കരയിലെ പ്രധാന ക്രിസ്തീയ സമുദായങ്ങളുടെയും സഹകരണത്തിൽ ഒരു മഹായോഗം കോട്ടയത്തുവച്ചു നടന്നു. നിശ്ചയമായും ഡിസംബർമാസം ജൂലായി മാസത്തേക്കാൾ ആഘോഷങ്ങൾക്കു പറ്റിയ അവസരമാണ്. ജൂലായി 3. തന്നെ പൊതു ഒഴിവുദിവസമാക്കണമെന്ന് ആർക്കും നിർബന്ധമുണ്ടാകേണ്ട ആവശ്യമില്ലാത്തവണ്ണം അതിനെ സാധൂകരിക്കുന്ന കാരണങ്ങൾ പാരമ്പര്യങ്ങളാകുന്ന മൂടൽമഞ്ഞിൽ ആണ്ടുകിടക്കുകയാണ്. അതുകൊണ്ട് എല്ലാ സമുദായങ്ങളും ഡിസംബർ 21-ാംതീയതി മാർത്തോമ്മാദിനമായി ആചരിക്കണമെന്നു തീരുമാനിച്ചാൽ കർക്കടകമാസത്തിലെ കാലവർഷത്തിൻെറ അസൗകര്യങ്ങൾ ബാധിക്കാത്ത ഒരു ദിനം നമുക്ക് ആ പ്രധാനദിനം ആഘോഷിക്കുവാൻ സാധിക്കും. ജൂലായി 3-നു് വർഷകാലത്ത് ഒരുദിവസം അവധി കിട്ടി വീട്ടിലിരിക്കാമെന്ന് ഒരു ഗുണമല്ലാതെ വി. തോമ്മസ് അപ്പോസ്തോലൻെറ മഹനീയസ്മരണയെ നിലനിറുത്തുന്ന ആഘോഷങ്ങൾ ആരും കാര്യമായി നടത്തുന്നതല്ല. ഡിസംബർ 25 ക്രിസ്തുമസ്സ് ദിനമാണ്. ആ മഹാപെരുനാളിനു നാലുദിവസംമുമ്പു മാർത്തോമ്മാദിനവും വന്നാൽ ഓണം നാലുദിവസങ്ങൾ ആഘോഷിക്കുന്നതുപോലെ ക്രിസ്തുമസ്സ് ആഘോഷദിനങ്ങളുടെ നാന്ദിയായി പരിശുദ്ധ അപ്പോസ്തോലൻെറ സ്മരണാദിനം ആയിത്തീരുന്നതാണ്. അമേരിക്കയിലും മററും ഡിസംബർ ഒന്നാംതീയതിതന്നെ ക്രിസ്തുമസ്സ് ആഘോഷങ്ങൾ ഉദ്ഘാടനം ചെയ്യുന്നുണ്ടെന്ന് അവിടെ പോയവർ പറഞ്ഞു കേട്ടിട്ടുണ്ട്. അങ്ങിനെ ഒരു ക്രിസ്തുമസ്സ്‌വാരം ഇവിടെയും ആഘോഷിക്കാൻ മാർത്തോമ്മാദിനം ഒരു പ്രാരംഭമാകും. എല്ലാ പ്രധാന ക്രൈസ്തവസമുദായങ്ങളുടെ അദ്ധ്യക്ഷന്മാരും, നേതാക്കന്മാരും ഈ കാര്യത്തിൽ സഹകരിച്ചു പ്രവ

പ്രതിവാരപ്രഭാഷണം (The Sermon for the week)

# ഇന്നും നാളെയും.

(എം. ററി.)

"അതുകൊണ്ടു നാളെക്കായി
വിചാരപ്പെടരുതു്;
നാളത്തെ ദിവസം തനിക്കായി
വിചാരപ്പെട്ടുമല്ലോ;
അതതു ദിവസത്തിന്നു അന്നന്നത്തെ
ദോഷം മതി."
(വി. മത്തായി 6: 34)

നമ്മുടെ കർത്താവിന്റെ ചില വചനങ്ങൾക്കു താൻ ഉദ്ദേശിച്ചതിൽ കൂടുതൽ അർത്ഥം സങ്കല്പിക്കാതിരിക്കാൻ നാം സൂക്ഷിക്കേണ്ടതുണ്ടു്. "നാളെക്കായി വിചാരപ്പെടരുതു്." എന്നുള്ള തിരുവചനത്തിനു ഭാവിയെ സംബന്ധിച്ച യാതൊരു മുൻകരുതലിനും ആവശ്യമില്ല എന്നർത്ഥമില്ല. രോഗമോ മരണമോ മൂലമുണ്ടാകാവുന്ന പ്രത്യേക പരിതസ്ഥിതികൾക്കാവശ്യമായ സാമ്പത്തിക ക്രമീകരണങ്ങൾ നമ്മുടെ കഴിവനുസരിച്ചു ചെയ്യുന്നതു ശരിയാണു്. എന്നാൽ മുൻകരുതൽ ചെയ്യാൻ നിവൃത്തിയില്ലാത്ത പല പ്രയാസങ്ങൾ ജീവിതത്തിൽ ഉണ്ടാകും. അവ സംഭവിക്കുമ്പോൾ മാത്രം നാം അവയെ അഭിമുഖീകരിച്ചാൽ മതി. പാലം സമീപിക്കുന്നതിനു മുമ്പേ കടക്കുവാൻ ശ്രമിക്കേണ്ട ആവശ്യമില്ലല്ലോ. മനുഷ്യന്റെ സമാധാനവും ശക്തിയും നശിപ്പിക്കുന്നതു ഭാവിയേക്കുറിച്ചുള്ള ആകുലചിന്തയാണു്. അതിനുള്ള ഏകപരിഹാരം നമ്മുടെകർത്താവുനിർദ്ദേശിക്കുന്നതാണു്.

നാം ഒന്നാമതായി ചെയ്യേണ്ടതു് നമ്മുടെ ഭാവനാശക്തിയെ നിയന്ത്രിക്കുക എന്നുള്ളതാണു്. ഭാവിയിൽ സംഭവിക്കുവാനിടയുള്ള അനർത്ഥങ്ങളെക്കുറിച്ചു മനോരാജ്യം കൊള്ളുക എന്നുള്ളതു നമുക്കു സാധാരണ ഉണ്ടാകാറുള്ള ഒരു പരീക്ഷയാണു്. ഇന്നത്തെ പ്രയാസങ്ങൾ പോരാഞ്ഞിട്ടെന്നവണ്ണം നാളത്തെ പ്രയാസങ്ങളെ കടമെടുത്തു് ഇന്നത്തേതിനോടു ചേർക്കുകയാണു് നാം ചെയ്യുന്നതു്. കഴിഞ്ഞ കാലങ്ങളിലേക്കു തിരിഞ്ഞുനോക്കിയിട്ടു് ഒരു വയോവൃദ്ധ ഇപ്രകാരം പറയുകയുണ്ടായി. "എനിക്കു ജീവിതത്തിൽ പല പ്രയാസങ്ങൾ നേരിടേണ്ടതായി വന്നിട്ടുണ്ടു്. എന്നാൽ അവയിൽ മിക്കവയും സംഭവിച്ചില്ല." മൂടൽമഞ്ഞു വ്യാപിച്ചിരുന്ന പർവ്വതപ്രദേശങ്ങളിൽ സഞ്ചരിച്ചിരുന്ന ഒരു യാത്രക്കാരൻ തനിക്കു മുമ്പിലായി ഒരു ഭയങ്കര മനുഷ്യരൂപം നീങ്ങിക്കൊണ്ടിരിക്കുന്നതായി കണ്ടു ഭയപ്പെട്ടു. അയാൾ കൂടുതൽ മുകളിലേക്കു കയറുകയും മൂടൽമഞ്ഞു കുറയുകയും ചെയ്തതോടുകൂടി അ മനുഷ്യാകൃതി ചെറുതായി കാണപ്പെട്ടു. അയാൾ പർവ്വതശിഖരത്തിൽ എത്തിയപ്പോൾ അയാൾക്കു മനസ്സിലായി അതു് അയാളുടെ നിഴൽതന്നെ ആയിരുന്നുവെന്നു്. നാം ഭയപ്പെടുന്ന മിക്ക കാര്യങ്ങളും നമ്മുടെ ആകുലചിന്തയുടെയും ഉൽക്കണ്ഠയുടെയും നിഴലുകൾ മാത്രമാണു്.

നമുക്കു് എപ്പോഴും ഏതെങ്കിലും വിധത്തിലുള്ള പ്രയാസങ്ങൾ അഭിമുഖീകരിക്കേണ്ടതായി ഉണ്ടായിരിക്കും. അങ്ങനെയുള്ള ഒരു ലോകത്തിലാണു് നാം ജീവിക്കുന്നതു്. എന്നാൽ നാം ഇല്ലാത്ത പ്രയാസങ്ങളെ സങ്കല്പിക്കുകയോ ഉള്ളവയെ പർവ്വതീകരിക്കുകയോ ചെയ്യരുതു്. നമ്മുടെ ഭാവനാശക്തിയെ സൃഷ്ടിപരമായ കാര്യങ്ങളിലേക്കു തിരിച്ചു വിടുകയാണുവേണ്ടതു്.

നമ്മുടെ കർത്താവു നമ്മെ പഠിപ്പിക്കുന്ന മറ്റൊരു കാര്യം ദൈവവിശ്വാസമുള്ളവർക്കു നാളെ ആവശ്യമുള്ള വിഭവങ്ങൾ നാളെ ലഭിക്കുമെന്നുള്ളതാണു്. നമ്മുടെ ജീവിതയാത്രയിൽ പല വിഷമഘട്ടങ്ങൾ തരണം ചെയ്യേണ്ടതായി വരും. എന്നാൽ അവിടെയെല്ലാം നമുക്കാവശ്യമായ കൃപയും നടത്തിപ്പും കർത്താവിന്റെ ദിവ്യസാന്നിദ്ധ്യവും നമുക്കു ലഭിക്കുമെന്നുള്ളകാര്യം തീർച്ചയാണു്. ഓരോ വിഷമസന്ധിയും ദൈവത്തിന്റെ മഹത്വം നാം കാണുവാനുള്ള ഒരവസരമായി പരിണമിക്കും. ഈ വിശ്വാസം നമുക്കുണ്ടെങ്കിൽ നമ്മുടെ ഭാവിയെ ദൈവത്തിന്റെ കൈകളിൽ ഭരമേല്പിക്കുവാൻ നാം ഭയപ്പെടേണ്ടതില്ല.

"അതതു ദിവസത്തിനു അന്നന്നത്തെ ദോഷം മതി" എന്നാണു കർത്താവു

പറഞ്ഞിട്ടുള്ളതു്
ദിവസത്തേയും
ന്നു പരിഹാരം
ദൈവാശ്രയത്തോടുകൂട
ബാക്കി കാര്യങ്ങൾ ദൈവ
ല്പിക്കുകയും ചെയ്യേണ്ടതാ
ത്തെ പ്രയാസങ്ങൾക്കു ഇ
രം നേടുവാൻ ശ്രമിക്കുമ്പോ
കുലചിന്ത നമ്മെ അലട്ടുന്നതു
മയത്തു പല കാര്യങ്ങളിൽ തല
ഒരു കാര്യത്തിൽ മാത്രം ശ്രദ്ധ പ
ക്കുകയും നമ്മുടെ മുഴുവൻ ശക്തിയും
ചിന്തയും ആ കാര്യത്തിൽ കേന്ദ്രീകരിക്കുകയും ചെയ്യുകയാണു് ക്രിസ്തീയ ജീവിതത്തിന്റെ ഒരുമൌലികപ്രമാണം. ജീവിതത്തിൽ വലിയ മനോഭാരവും നിരാശയും അനുഭവപ്പെട്ട ഒരു മനുഷ്യൻ ശാന്തമായി ദൈവസന്നിധിയിൽ ഇരുന്നു ചിന്തിക്കുവാനും പ്രാർത്ഥിക്കുവാനുമായി ഒരു വിജനസ്ഥലത്തു പോയി താമസിച്ചു. രണ്ടുമൂന്നു ദിവസങ്ങൾക്കുശേഷം മടങ്ങി വന്നപ്പോൾ അയാൾക്കു ചില കാര്യങ്ങൾ ബോദ്ധ്യമായി. (1) മനുഷ്യന്റെ ഏക കർത്തവ്യം ദൈവത്തിന്റെ ഇഷ്ടം നിറവേററുക എന്നുള്ളതാണു്. (2) അങ്ങനെയുള്ള മനുഷ്യന്റെ സംരക്ഷണയ്ക്കുള്ള ചുമതല ദൈവംതന്നെ ഭരമേൽക്കുന്നു. (3) നാം ഒരിക്കലും ഒന്നിനെക്കുറിച്ചും ഭയപ്പെടേണ്ട ആവശ്യമില്ല.

നമ്മുടെ ആകുലചിന്തയ്ക്കു വിഷയമായിത്തീരുന്ന മൌലികാവശ്യങ്ങളെക്കുറിച്ചു കർത്താവു പറഞ്ഞിട്ടുള്ളതു "ആദ്യമായി ദൈവത്തിന്റെ രാജ്യവും നീതിയും അന്വേഷിപ്പിൻ; അതോടുകൂടെ ഇതൊക്കെയും നിങ്ങൾക്കു കിട്ടും" എന്നാണു്. നമുക്കാവശ്യമുള്ള ശക്തിയും നടത്തിപ്പും മററെല്ലാ വിഭവങ്ങളും താൻ നമുക്കു വാഗ്ദാനം ചെയ്തിട്ടുണ്ടു്. ഒരു വ്യവസ്ഥമാത്രം നാം പാലിക്കേണ്ടതായിട്ടുണ്ടു്. നമ്മുടെ ജീവിതത്തിന്റെ പ്രഥമ ലക്ഷ്യം ദൈവരാജ്യം അന്വേഷിക്കുക എന്നുള്ളതായിരിക്കണം. ജീവിതത്തിൽ സമാധാനവും ശക്തിയും കണ്ടെത്തുവാനുള്ള ഏകമാർഗ്ഗം ഇതാണു്. ഭാവിയെക്കുറിച്ചുള്ള ആകുലചിന്തകൊണ്ടു് നമ്മുടെ ശക്തി ദുർവ്യയം ചെയ്യപ്പെടുന്നു. അതു മനസ്സിനെ ഭീതികൊണ്ടു നിറയ്ക്കുന്നു. ഭാവി പ്രശ്നങ്ങളെ പരിഹരിക്കുവാൻ ആവശ്യമുള്ള കാര്യങ്ങളിൽ ശ്രദ്ധ പതിക്കാൻ കഴിയാതവണ്ണം അതു മനസ്സിനെ പതറിക്കുന്നു. കുരുക്കു വീണ ഒരു ചരടു് അഴിച്ചെടുക്കണമെങ്കിൽ ശരിയായ അററം കണ്ടുപിടിക്കണം. ജീവിതത്തിലെ കുഴഞ്ഞപ്രശ്ന

---

ത്തിച്ചാൽ ഗവർമ്മെൻറും ഡിസംബർ 21—ാംതീയതി പൊതു ഒഴിവു ദിവസമായി പ്രഖ്യാപനം ചെയ്യുവാൻ മടിക്കുന്നതല്ല. അതുകൊണ്ടു് സമുദായനേതാക്കന്മാരുടെ ശ്രദ്ധ ഈ കാര്യത്തിൽ പതിയുമെന്നു് വിശ്വസിക്കുന്നു.

## ...ജ്ഞം

### ...ടെ പ്രസ്താവന

...ക്രൈസ്തവസഭയിൽ എന്ന ...ാ ഇടവകയും ഓരോ സാ...ഹമായി രൂപാന്തരപ്പെടണ...ക്രൈസ്തവസഭ ആഗ്രഹിക്കു...ഓരോ ഗ്രാമവും ഓരോ കുടും...മെന്നാണ് നാം അഭിലഷിക്കു... എന്നാണ് നി. വ. ദി. ശ്രീ. ...ാരായ യൂഹാനോൻ മാർത്തോമ്മാ, ...ചാട്ടയൽ മാർ ദീവന്നാസ്യോസ്, ഏ...ബ്രഹാം മാർ ക്ലീമ്മീസ്, റൈ. റെ. സി. കെ. ജേക്കബ് എന്നീ തിരുമേനിമാർ ഭൂദാനയജ്ഞത്തെപ്പറ്റി ഒരു പ്രസ്താവനയിൽ പറയുന്നത്. ഭൂമി ഉള്ളവരിൽനിന്നും ഭൂമി ദാനമായിവാങ്ങിച്ചു ഇല്ലാത്ത കർഷകർക്കു കൃഷി ചെയ്യുന്നതിനും പാർക്കുന്നതിനും വിതരണം ചെയ്യുകയാണ് ഈപ്രസ്ഥാനത്തിന്റെ ഉദ്ദേശം. മുപ്പതുകോടി ഏക്കർ കൃഷിഭൂമിയുള്ള ഭാരതത്തിൽനിന്നും അഞ്ചു കോടി ഏക്കർ ഭൂമി ഇപ്രകാരം സ്വീകരിച്ചു വിതരണംചെയ്യുന്നതിനാണ് ശ്രമിക്കുന്നത്. ഇതിനകം പതിമ്മൂന്നേകാൽ ലക്ഷം ഏക്കറിൽപ്പരം ഭൂമി പ്രസ്ഥാനത്തിനു ലഭിച്ചുകഴിഞ്ഞിരിക്കുന്നു. കേരളത്തിന്റെ വീതാംശം 25000 ഏക്കർ ഭൂമിയാണ്. 6000 ഏക്കറേ ഇതുവരെയായിട്ടുള്ളു. ക്രിസ്ത്യാനികൾ ഇത്രയധികം ഇൻഡ്യയിൽ മറ്റെങ്ങുമില്ല. ഇതിൽ സഹകരിക്കാൻ കഴിവുള്ളവർ പലരും ഇവിടെയുണ്ട്.

തിരുമേനിമാർ പ്രസ്താവന ഇങ്ങിനെ ആരംഭിച്ചിരിക്കുന്നു— യേശുവിന്റെ ആദർശങ്ങൾക്ക് അനുയോജ്യവും രാജ്യനന്മയ്ക്കാവശ്യവുമായ എല്ലാ പ്രസ്ഥാനങ്ങളോടും സഹകരിച്ച് അവയെ വിജയപ്രദമാക്കേണ്ടതു ക്രിസ്ത്യാനികളുടെ ധർമ്മമാണ്. ഭൂപ്രശ്നത്തിനു പരിഹാരമുണ്ടാക്കേണ്ടതു രാജ്യസ്നേഹികളായ എല്ലാവരുടെയും അടിയന്തിര ധർമ്മമാണ്.

“ക്രിസ്തീയപ്രമാണങ്ങൾക്കനുയോജ്യമായ ഈ പ്രസ്ഥാനത്തെ വിജയിപ്പിക്കുന്നതു ക്രിസ്ത്യാനികളുടെ വ്യക്തിപരമായും ക്രിസ്തുസഭയുടെ പൊതുവേയുള്ളതുമായ കർത്തവ്യമാണെന്നു ഞങ്ങൾകരുതുന്നു. അവശരുടെ ഉന്നമനത്തിനായിപ്രവർത്തിക്കുന്ന എന്ന ക്രൈസ്തവസഭയുടെ പാരമ്പര്യം ഇക്കാര്യത്തിലുംപുലരണമെന്നു” തിരുമേനിമാർ പ്രസ്താവന ഉപസംഹരിക്കുന്നു.

—o—

## വേദപുസ്തകച്ചുരുളുകൾ

ചാവുകടലിന്റെ തീരപ്രദേശത്തുള്ള ഗുഹാന്തരങ്ങളിൽനിന്നും 1947-ൽ അനേകം വേദപുസ്തകച്ചുരുളുകൾ ലഭിക്കുകയുണ്ടായല്ലോ. എന്നാൽ അടുത്ത കാലത്ത് ജോർഡാനിലെ പുരാണവസ്തു ഗവേഷകനായ മി. ജി. ലാങ്കെസ്റ്റർ ഹാർഡിംഗിന്റെ ഗവേഷണഫലമായി ബൈബിൾ ചരിത്രപഠിതാക്കൾക്കു നൂതനമായ പല വിജ്ഞാനശകലങ്ങളും കരഗതമാക്കുവാൻ കഴിഞ്ഞിട്ടുണ്ട്. എഴുപതിൽപ്പരം ചുരുളുകൾ വെളിച്ചത്തു വന്നിരിക്കുന്നു. മുപ്പത്തിയെട്ടു ചുരുളുകളിലായി പഴയ നിയമത്തിലെ 19 പുസ്തകങ്ങൾ എഴുതപ്പെട്ടിരിക്കുന്നതായി ഡോമിനിക്കൻ പണ്ഡിതന്മാർ കണ്ടുപിടിച്ചിരിക്കുന്നു. ഇതുവരെ അജ്ഞാതമായിട്ടുള്ള പല വ്യാഖ്യാനങ്ങളും, യഹൂദമതഭക്തന്മാർ ഉപയോഗിച്ചിരുന്ന ഒരു ധ്യാനപ്പുസ്തകവും പുതിയ ലിഖിതങ്ങളിൽ ഉൾപ്പെടുന്നു. എബ്രായ, അറമായ, ഗ്രീക്ക് എന്നീ ലിപികളിൽ എഴുതപ്പെട്ടിരിക്കുന്ന ചുരുളുകൾ പേപ്പറസ് (Papyrus) തുകൽ എന്നിവകൾകൊണ്ടു നിർമ്മിച്ചിട്ടുള്ളതാണ്. ചാവുകടലോരത്തിനു അടുത്തുള്ള ഗുഹകളിൽനിന്നും അറബി ഇടയന്മാർ പല ചുരുളുകളും ശേഖരിച്ചു വിൽക്കുന്നതിനു കൊണ്ടുവരുന്നുണ്ട്. നല്ല വില ലഭിക്കുന്നതുകൊണ്ട് വിജ്ഞാനപ്രദമായ ഈ ചുരുളുകൾ തുണ്ടുതുണ്ടുകളായി അറബികൾ വേർതിരിക്കുന്നതു ചരിത്രകാരന്മാർക്കു തലവേദനയുളവാക്കുന്നു. പഴയനിയമചരിത്രത്തിന്റെ ഇരുണ്ടതും ശുഷ്കിച്ചതുമായ വശങ്ങളിൽ കൂടുതൽ പ്രകാശം കൊടുത്തു പോഷിപ്പിക്കുന്നതിനു ഈ ചുരുളുകൾ സഹായിക്കുമെന്നുള്ളതിനു രണ്ടു പക്ഷമില്ല.

---

ങ്ങൾക്കു പരിഹാരം കണ്ടെത്തണമെങ്കിൽ ഭാവിയെക്കുറിച്ചു ഭാരപ്പെടാതെ അപ്പോഴപ്പോൾ ചെയ്യാനുള്ള കാര്യങ്ങളിൽ മുഴുവൻ ശ്രദ്ധയും ചെലുത്തണം. “എനിക്കു വളരെയധികം ജോലികൾ ചെയ്തു തീർക്കാനുണ്ടെന്നുള്ള ബോധമാണ് എപ്പോഴുമുള്ളത്. എന്നാൽ ഉടനടി പ്രാധാന്യമർഹിക്കുന്ന കാര്യങ്ങൾ ചെയ്തുതീർക്കാൻ ശ്രമിക്കുമ്പോൾ ബാക്കി കാര്യങ്ങൾ തക്ക സമയത്തു ശരിയായി നിർവഹിക്കപ്പെടുന്നതായിട്ടാണ് എന്റെ അനുഭവം” എന്നു ഒരു മഹാൻ ഒരിക്കൽ പറയുകയുണ്ടായി.

ഓരോ സമയത്തു ഓരോ കാര്യംചെയ്യുവാൻ മാത്രമാണ് ദൈവം നമ്മോടാവശ്യപ്പെടുന്നത്. ഇന്നു ചെയ്യാനുള്ള കാര്യങ്ങൾ ചെയ്യാതെ വിട്ടിട്ടു നാളത്തേക്കു ഭാരം വർദ്ധിപ്പിക്കാതിരിക്കാൻ നാം സൂക്ഷിക്കണം. ദൈവേഷ്ടമാകുന്ന മാർഗ്ഗത്തിൽ കൂടെ അനുദിനം അനുനിമിഷം മുമ്പോട്ടു പോകുമ്പോൾ നമുക്കുതരണംചെയ്യുവാനോ പ്രയോജനപ്പെടുത്തുവാനോ കഴിയാത്ത യാതൊരു വൈഷമ്യങ്ങളും അഭിമുഖീകരിക്കേണ്ടതായി വരികയില്ല.

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. ലൂക്കോസ്: 4. 31-44.

യേശുതമ്പുരാൻ ഒരേ ദിവസം തന്നെ അനേകരെ സൌഖ്യമാക്കിയവിവരങ്ങളാണല്ലോ നാം ഈ ഭാഗത്തു വായിക്കുന്നതു്. തന്റെ പരസ്യ ശുശ്രൂഷാകാലമെല്ലാം പാപത്തോടൊപ്പം രോഗത്തേയും താൻ ചെറുത്തിരുന്നു. ഈ സത്യം മനസ്സിലാക്കിയതിന്റെ ഫലമായിട്ടാണ് രോഗികൾക്ക് ആവശ്യമായ വൈദ്യസഹായം ചെയ്യുന്നവിഷയത്തിൽ സഭ ശ്രദ്ധ പതിപ്പിച്ചതു്. എന്നാൽ രോഗം ദൈവത്തിന്റെ ഇഛാനുസരണം ഉണ്ടാകുന്നു എന്നു് ഒരു വലിയ മിഥ്യാബോധം സാധാരണജനങ്ങളുടെ ഇടയിലുണ്ടു്. ആരോഗ്യനിയമങ്ങളെ ലംഘിക്കുന്നവർ അതിന്റെ ഭവിഷ്യത്തു അനുഭവിക്കണമെന്നുള്ളതു ദൈവേഷ്ടമാണു്. അതിൽപ്പരമായി ആ കാര്യത്തിൽ ദൈവേഷ്ടം ആരോപിക്കുന്നതു അർത്ഥശൂന്യമായിരിക്കും. പാപം ലോകത്തിൽ എവിടെയും നാം കാണുന്നുണ്ടെങ്കിലും അതു ദൈവേഷ്ടമാണെന്നു പറയുവാൻ കഴിയുന്നതല്ലല്ലോ. രോഗവും രോഗകാരണവും ഉന്മൂലനം ചെയ്യുവാൻ യത്നിക്കുന്നവരും അവയിൽ സഹകരിക്കുന്നവരും ദൈവത്തിന്റെ തിരുവിഷ്ടം നിറവേറുന്നതിൽ ഭാഗഭാക്കുകളാകുന്നു എന്നു ഓർത്തുകൊള്ളട്ടെ.

ചൊവ്വാ. ലൂക്കോസ്: 5. 1-11.

ഈ സംഭവത്തിന്റെ അത്ഭുതസ്വഭാവത്തെ ചോദ്യം ചെയ്യുന്നവരുണ്ടു്. അങ്ങനെയുള്ളവർ എന്തു ചിന്തിച്ചാലും പത്രോസ് ശ്ലീഹാ ആ സംഭവത്തിൽ ഏതോ അത്ഭുതം ദർശിച്ചതിന്റെ ഫലമായിട്ടാണു സാഷ്ടാംഗം വീണു് പാപിയായ തന്നെ വിട്ടുപോകണമേ എന്നു അപേക്ഷിക്കുന്നതു്. ക്രിസ്തീയപ്രവർത്തകരിൽ പലരും, രാത്രി മുഴുവനും അദ്ധ്വാനിച്ചിട്ടും യാതൊന്നും ലഭിക്കാതിരുന്ന ശിഷ്യന്മാരെപ്പോലെ നിരാശയ്ക്കു വിധേയരാകാറുണ്ടു്. അവർ തീവ്രമായി അദ്ധ്വാനിച്ചു എങ്കിലും യാതൊരു ഫലവുമുണ്ടായില്ല എന്നു ഖേദിക്കുന്നുണ്ടാവാം. എന്നാലും "ആഴത്തിലേക്കു വല ഇറക്കുവാനു"ള്ള ആഹ്വാനം ഉണ്ടാകുമ്പോൾ അനുസരിക്കുവാനുള്ള വിശ്വാസം ഉള്ളവരായിരിക്കണം. അങ്ങിനെ, കർത്താവിന്റെ ആജ്ഞയെ അനുസരിക്കുന്നവർ അത്ഭുതകരമായ വിധത്തിൽ വിജയം അടയുകയും ചെയ്യും. കർത്താവിന്റെ ആജ്ഞയെ അനുസരിക്കുവാനും തന്റെ സഹായത്തിൽ ശരണപ്പെടുവാനും എത്ര പേർ ശ്രമിക്കുന്നുണ്ടു്.

ബുധൻ. ലൂക്കോസ്: 5. 12-16.

ആദ്യ സുവിശേഷങ്ങൾ മൂന്നിലും കാണുന്ന സംഭവമാണിതു്. കുഷ്ഠരോഗികളും അവരോടു സമ്പർക്കത്തിൽ വരുന്നവരും അനുഷ്ഠിക്കേണ്ട കർശനമായ നിയമങ്ങൾ നാം പഴയനിയമത്തിൽ വായിക്കുന്നുണ്ടു്. "അശുദ്ധൻ, അശുദ്ധൻ" എന്നു വിളിച്ചുപറഞ്ഞു കുഷ്ഠരോഗികളുടെ സാന്നിദ്ധ്യം അറിയിക്കുവാൻ ന്യായപ്രമാണം അനുശാസിച്ചിരുന്നു. ഈവക പ്രമാണങ്ങളെല്ലാം വിസ്മരിച്ചിട്ടെന്നപോലെയാണ് കർത്താവ് അവനെ സ്പർശിച്ചു് ആ രോഗിയെ സൌഖ്യമാക്കിയതു്. സ്പർശനം കൂടാതെതന്നെ രോഗികളെ സൌഖ്യമാക്കിയിരുന്ന കർത്താവ് തന്റെ സഹാനുഭൂതി വെളിവാക്കാൻകൂടെ ആയിരിക്കണം അവനെ സ്പർശിച്ചതു്. സമുദായഭ്രഷ്ഠനായിരുന്ന ആ രോഗിക്കു ആ സ്പർശനം—രോഗസൌഖ്യം കൂടാതെതന്നെ—ആശ്വാസഹേതുകമായിരുന്നിരിക്കണം. അന്യർക്കു നാം ചെയ്യുന്ന സഹായത്തേക്കാൾ വലുതായി ഏതു വിധത്തിൽ ചെയ്യു എന്നുള്ളതായിരിക്കാം സഹായാർത്ഥിയെ സ്പർശിക്കുന്നതു്.

വ്യാഴം. ലൂക്കോസ്: 5. 17-26.

ആ തളർവാതരോഗിയുടെ സ്നേഹിതന്മാർ പ്രദർശിപ്പിച്ച വിശ്വാസവും തീഷ്ണതയും പ്രശംസാർഹമാണ്. ഒരു വലിയ സമൂഹത്താൽ വലയിതനായി ഭവനാന്തർഭാഗത്തു ഇരുന്നിരുന്ന യേശുതമ്പുരാന്റെ സമീപം ഏതു വിധമെങ്കിലും രോഗിയെ കൊണ്ടുചെന്നാൽ അവനു സൌഖ്യം ലഭിക്കുമെന്ന പ്രതീക്ഷ അവരെ ഈ സാഹസത്തിനു പ്രേരിപ്പിച്ചു. അവരുടെ വിശ്വാസം കണ്ടു സന്തുഷ്ടനായ മിശിഹാ ആ രോഗിയുടെ പാപംമോചിക്കയാണു ആദ്യമായി ചെയ്തതു്. അവന്റെ രോഗകാരണം പാപമാണെന്നു കർത്താവിനു ബോദ്ധ്യപ്പെട്ടതുകൊണ്ടായിരിക്കണം ആദ്യമായി അവന്റെ പാപങ്ങൾ മോചിച്ചതു്. തുടർന്നു അവനെ സൌഖ്യമാക്കുകയും ചെയ്തു. രോഗസൌഖ്യത്തെ പ്രതി മാത്രമായിരുന്നു അവനെ അവർ അവിടേക്കു കൊണ്ടുവന്നതു്. എന്നാൽ അവൻ പാപമോചനം പ്രാപിച്ചു് ആരോഗ്യവാനായി തിരികെ പോയി. ആ സ്നേഹിതന്മാരുടെ വിശ്വാസം അവർ പ്രതീക്ഷിച്ചിരുന്നതിൽ കൂടുതൽ

അനുഗ്രഹങ്ങൾക്കു [illegible]
നാക്കി. പ്രാർത്ഥനാ[illegible]
ഹിതന്മാരെ നിരന്തര[illegible]
രുസന്നിധിയിൽ സ്മരി[illegible]
തിവു നമുക്കുണ്ടോ?

വെള്ളി. ലൂക്കോസ്: 5. 27-[illegible]

ചുങ്കക്കാരനായ ലേവി അ[illegible]
നായ മത്തായി ആണെന്നുള്ളതു [illegible]
യരഹിതമായ കാര്യമാകുന്നു. ചു[illegible]
ൻ പരീശദൃഷ്ടിയിൽ ഭ്രഷ്ഠ[illegible]
നുഷ്യനായിരുന്നു. എന്നാൽ കർത്താ[illegible]
ആ വക പരിഗണനകൾക്കൊന്നിനും
പ്രാധാന്യം നൽകിയിരുന്നില്ല. തന്റെ ആഹ്വാനമനുസരിച്ചു തന്നെ അനുഗമിച്ച ലേവിയെ അപ്പോസ്തലന്മാരിൽ ഒരുവനായി താൻ സ്വീകരിക്കുകയും ചെയ്തു. ലേവിയുടെ ജീവിതത്തിൽ അതു ഒരു സുദിനമായിരുന്നു. സമുദായഭ്രഷ്ഠനെങ്കിലും ഒരു മനുഷ്യഹൃദയമുണ്ടായിരുന്ന ലേവിക്ക് താൻ ആഗ്രഹിച്ചിരുന്ന ഒരു ആഹ്വാനമാണു ലഭിച്ചതു്. അതു് അവൻ സസന്തോഷം സ്വീകരിച്ചു. മാനുഷികമായ മാനദണ്ഡങ്ങളേയും പരിഗണനകളേയും പരിത്യജിച്ചു് സമുന്നതമായ അടിസ്ഥാനത്തിലാണ് താൻ സഭയെ പണിതതു്. അതിന്റെ ആഴമായ അർത്ഥം വി. പൌലൂസിനേപ്പോലെ ഗ്രഹിച്ച ഇതര അപ്പോസ്തലന്മാർ ഉണ്ടായിരുന്നോ എന്നു സംശയമാണ്. പരീശന്മാരേപ്പോലെ നാം വല്ല വേർതിരിവുകളും പുലർത്തുന്നുണ്ടോ?

ശനി. ലൂക്കോസ്: 6. 1-11.

പരീശന്മാരുമായി കർത്താവു വീണ്ടും വീണ്ടും ഏറ്റുമുട്ടുകയാണു ചെയ്യുന്നതു്. അഞ്ചാം അദ്ധ്യായത്തിൽ നാം രണ്ടു സംഭവങ്ങൾ വായിച്ചുകഴിഞ്ഞു. കതിർ പറിച്ചു തിന്നു ശാബതു ലംഘിച്ചതിനു ശിഷ്യന്മാരെ ശാസിക്കാതിരുന്നതാണ് ഇത്തവണ അവരുടെ എതിർപ്പിനു ഒരു കാരണം. മറ്റൊന്നു ഒരു രോഗിയെ സൌഖ്യമാക്കിയതുമാണല്ലോ. ശാബതുസംബന്ധിച്ച യഹൂദന്മാരുടെ പല നിയമങ്ങളും പരീശന്മാരുടെ പല നിഷ്ഠകളും അർത്ഥശൂന്യമായി നമുക്കു തോന്നാം. എന്നാൽ ഇതുപോലെതന്നെ അർത്ഥശൂന്യമായ കാര്യങ്ങൾക്കുവേണ്ടി നാം മർക്കടമുഷ്ടിപിടിക്കുകയോ അനിവാര്യമെന്നുപറഞ്ഞു് ഒച്ചപ്പാടുണ്ടാക്കുകയോ ചെയ്യുന്നുണ്ടോ? എന്നു നാം ചിന്തിക്കേണ്ടതാണ്. യഥാർത്ഥമൂല്യങ്ങളെ തിരിച്ചറിയാതെ ആചാരാനുഷ്ഠാനങ്ങളിൽ മാത്രം അധിഷ്ഠിതമായ ഒരു മതജീവിതമാണോ നമുക്കുള്ളതു്?

—o—

## ...ജനകരമായ ...ർത്ഥനകൾ

(സി. പി. എം)

...ീഷ് പ്രാർത്ഥനാപുസ്തകങ്ങളിൽ ...യും വ്യക്തകളായും ഉപയോ...ന്ന പ്രയോജനപ്രദമായ ചെറു...നകൾ ഉണ്ട്. സഭാരാഷ്ട്രീയങ്ങ... മാത്രം താല്പര്യപ്പെട്ടു കഴിയുന്ന ... പ്രശാന്തവും, കൃപാസംപൂർണ്ണവുമായ ആദ്ധ്യാത്മികവ്യാപാരങ്ങളിൽ അധികം ശ്രദ്ധിക്കാറില്ല. ആത്മീയസമാധാനവും, ശക്തിയും പ്രദാനം ചെയ്യുന്ന ഈദൃശമായ പ്രാർത്ഥനകൾ ഉപകാരപ്രദമായിരിക്കുമെന്നു കരുതി അവയിൽ ചിലതു ഭാഷാന്തരം ചെയ്തു ചർച്ചുവീക്ക്ലിയിൽ പ്രസിദ്ധപ്പെടുത്തുന്നതാണ്.

ഞായറാഴ്ചത്തേയ്ക്കുള്ളത്:–

സ്വർഗ്ഗസ്ഥനായ ഞങ്ങളുടെ പിതാവേ, വീണ്ടും ഒരാഴ്ചവട്ടത്തിന്റെ പ്രാരംഭത്തിൽ ഞങ്ങൾ സഹായത്തിനും പ്രകാശത്തിനുമായി തിരുസന്നിധിയിൽ അടുത്തുവരുന്നു. ഈ സ്വസ്ഥദിനത്തെ അവിടത്തെ ആരാധനയ്ക്കായി ശുദ്ധീകരിപ്പാനും, അങ്ങയിൽ ഞങ്ങൾ സമാധാനവും ശക്തിയും കണ്ടെത്തുവാനും സഹായിക്കണമേ. ആത്മാവിലും സത്യത്തിലും അങ്ങയെ ആരാധിപ്പാൻ ഞങ്ങൾ സമാധാനവും ശക്തിയും കണ്ടെത്തുവാനും സഹായിക്കണമേ. ആത്മാവിലും സത്യത്തിലും അങ്ങയെ ആരാധിപ്പാൻ ഞങ്ങളിൽ സത്യഭക്തിയെ ഉജ്ജ്വലിപ്പിക്കണമേ. അവിടത്തെ ആലയത്തിലെ ശുശ്രൂഷകളിൽ ഇന്നു ഞങ്ങൾ സംബന്ധിക്കുമ്പോൾ അവിടുന്ന് ഞങ്ങളോടുകൂടെ ഉണ്ടായിരിക്കണമേ. പൂർണ്ണ ഹൃദയത്തോടും ആത്മാവോടുംകൂടെ അവയിൽ പങ്കുകൊള്ളുന്നതിനും, പരമാർത്ഥതയോടെ പ്രാർത്ഥിക്കയും വിശ്വാസത്തോടെ അവിടത്തെ വചനം കേൾക്കയും ചെയ്യുന്നവർക്കു അങ്ങ് വാഗ്ദത്തം ചെയ്തിട്ടുള്ള അനുഗ്രഹങ്ങൾ പ്രാപിക്കാനും ഞങ്ങൾക്കു ഇടയാകണമേ.

2 തിങ്കളാഴ്ചത്തേക്കുള്ളതു.—കാരുണ്യവാനായ ദൈവമേ, ഞങ്ങൾ ഒരു നന്മയ്ക്കും അർഹരല്ല എന്നു അങ്ങ് അറിയുന്നല്ലൊ. ഈ ആഴ്ചവട്ടത്തിൽ ഞങ്ങൾക്കു ചെയ്യാനുള്ള എല്ലാ ജോലികളിലും അവിടുത്തെ കൃപയാൽ ഞങ്ങളെ സഹായിക്കണമേ. അവിടുത്തെ ജ്ഞാനംകൊണ്ടു ഞങ്ങളെ നടത്തുകയും അവിടത്തെ ശക്തിയാൽ ഞങ്ങളെ താങ്ങിക്കൊള്ളുകയും ചെയ്യണമേ. ഞങ്ങളുടെ ജോലികൾ ഉത്സാഹപൂർവ്വം ചെയ്യുന്നതിനും, ഞങ്ങളുടെ ആത്മാക്കൾക്കു പ്രയോജനകരവും തിരുനാമത്തിനു മഹത്വകരവുമായ വിധത്തിൽ ഒരു നല്ല അന്ത്യത്തിലെത്തുന്നതിനും ഞങ്ങളെ പ്രാപ്തിപ്പെടുത്തണമേ.

3. ഏതു ദിവസവും ഉപയോഗിക്കാവുന്നതു്.

സ്വർഗ്ഗസ്ഥനായ പിതാവേ, അങ്ങയിൽത്തന്നെയാണല്ലോ ഞങ്ങൾ ജീവിക്കുന്നതും ചരിക്കുന്നതും ശ്വാസിക്കുന്നതും. ദിനംപ്രതിയുള്ള ഞങ്ങളുടെ അദ്ധ്വാനങ്ങളിലും ചിന്തകളിലും ഞങ്ങൾ അങ്ങയെ മറന്നുകളയാതെ, എല്ലായ്പോഴും ഞങ്ങൾ അവിടത്തെ മുഖപ്രകാശത്തിൽ നടപ്പാൻ പരിശുദ്ധ റൂഹായാൽ ഞങ്ങളെ നടത്തുകയും ഭരിക്കയും ചെയ്യണമേ.

4. എല്ലായിടത്തും സന്നിഹിതരായിരിക്കുന്ന ഞങ്ങളുടെ ദൈവമേ, ഞങ്ങളിൽനിന്നും ഇപ്പോൾ അകലെതാമസിക്കുന്ന ഞങ്ങളുടെ എല്ലാ പ്രിയപ്പെട്ടവരേയും അങ്ങ് കരുണയോടേ ദർശിക്കണമേ. അവിടത്തെ വിശുദ്ധദൂതന്മാരെ അവർക്കു കാവൽ നിറുത്തണമേ. അവിടത്തെ തേജസ്സിന്റെ മുമ്പിൽ കുററംകൂടാതെ അവർ നിൽക്കത്തക്കവണ്ണം ശരീരത്തിലും ആത്മാവിലും അവരെ കാത്തുകൊള്ളണമേ.

—o—

## ഭക്തന്റെ നിഴൽ

ഒരു ഭക്തന്റെ നന്മ പ്രവർത്തികളാൽ ആകൃഷ്ടരായ ഒരു സംഘം മാലാഖമാർ അതിന്റെ രഹസ്യം അറിയുന്നതിനു അദ്ദേഹത്തെ സമീപിച്ചു. മലരുകൾ മന്ദാനിലനിൽ സൗരഭ്യം വിതറുന്നതുപോലെ ഈ ഭക്തനും അയാൾ അറിയാതെതന്നെ എല്ലാവർക്കും നന്മ ചെയ്തുകൊണ്ടിരുന്നു. ഈ പരിശുദ്ധനു അത്ഭുതങ്ങൾ ചെയ്യുന്നതിനുള്ള ദാനം കൊടുക്കണമെന്നുള്ള മാലാഖമാരുടെ നിവേദനത്തിനു ദൈവം അനുകൂലാനുവാദം കൊടുത്തു. മാലാഖമാർ അദ്ദേഹത്തോടു "രോഗികളെ തൊട്ടു സൌഖ്യമാക്കുന്നതിനു താങ്കൾ ഇഷ്ടപ്പെടുന്നുവോ?" എന്നു ചോദിച്ചു. "അതു ദൈവം ചെയ്യുന്നതാണ്" എന്നദ്ദേഹം പ്രതിവചിച്ചു. "കുററക്കാരായ ആത്മാക്കളെ നേർപാന്ഥാവിൽ നയിക്കുന്നതിനു നിങ്ങൾ പരിശ്രമിക്കുന്നുണ്ടോ? എന്നവർ വീണ്ടും ചോദിച്ചു. "മനസ്സു തിരിപ്പിക്കുന്നതു് പരിശുദ്ധാത്മാവിന്റെ ജോലിലാണ്; ഞാൻ പ്രാർത്ഥിക്കുക മാത്രമേ ചെയ്യുന്നുള്ളു" എന്നദ്ദേഹം മറുപടി പറഞ്ഞു. "നിങ്ങൾ ക്ഷമയോടുകൂടി മാതൃകാപരമായ ജീവിതം നയിച്ചു മററുള്ളവരെ ആകർഷിക്കുവാൻ ശ്രമിക്കുമോ?" മാലാഖമാർ മൂന്നാമതും ചോദിച്ചു. "ഞാൻ മനുഷ്യരെ എന്നിലേക്ക് ആകർഷിച്ചാൽ അവർ ദൈവത്തിൽനിന്നും അകന്നുപോകും" എന്നു പരിശുദ്ധൻ പറഞ്ഞു.

മാലാഖമാർ—പിന്നെ നിങ്ങളെന്താണാഗ്രഹിക്കുന്നതു്.

പരിശുദ്ധൻ—അന്യർക്കു ചെയ്യുന്ന നന്മകൾ ഞാൻ അറിയാതെ അനുസ്യൂതമായുംകൂട്ടതലായും ചെയ്യുന്നതിനുള്ള ദൈവകൃപ എനിക്കു ലഭിക്കണം.

ഇതു കേട്ടു മാലാഖമാർ അത്ഭുതസ്തബ്ധരായി. ഒടുവിലായി അദ്ദേഹത്തിന്റെ നിഴൽ സഞ്ചരിക്കുന്ന സ്ഥലങ്ങളിലെ ആളുകളുടെ രോഗവും, സങ്കടങ്ങളും അദ്ദേഹം അറിയാതെതന്നെ സുഖപ്പെടുന്നതിനുള്ള വരം കൊടുത്തു. തന്നിമിത്തം അദ്ദേഹം കടന്നു പോകുന്ന സ്ഥലങ്ങളിലെ ജനങ്ങൾ ആനന്ദതുന്ദിലരാകുന്നു.

# ഏററവും നല്ല പ്രായം

## സാമർത്ഥ്യം, പ്രണയം, പണസമ്പാദനം ആദിയായവയ്ക്കു്

ചില സർവ്വകലാശാലകളും ഗവേഷണ സ്ഥാപനങ്ങളും വിപുലമായ ചില പര്യവേഷണങ്ങൾ നടത്തിയതിന്റെ ഫലമായി ചില ചോദ്യങ്ങൾക്കു ഉത്തരം ലഭിച്ചതു് താഴെച്ചേർക്കുന്നു:—

ചോദ്യം:—നിങ്ങളുടെ ശരീരബലം അങ്ങേയററത്തെത്തുന്നതു് എപ്പോൾ?

ഉത്തരം:—നിങ്ങളുടെ മാംസപേശികൾ ഏററവും അധികം ബലം പ്രാപിക്കുന്നതു് 20 വയസ്സിനും 25 വയസ്സിനും മദ്ധ്യേയാണു്. 20—നുമേൽ ഓരോ കൊല്ലം ചെല്ലുംതോറും പേശികൾക്കു ശക്തിയും കട്ടിയും കൂടുന്നു. 25—ൽ അവ ബലത്തിന്റെ പരമകാഷ്ഠയിലെത്തും. പിന്നീടതു ക്രമേണ കുറയുകയായി. ആദ്യമാദ്യം ബലത്തിൽ യാതൊരു കുറവും തോന്നിയില്ലെന്നു വരാം. എന്നാൽ പ്രായം കൂടുന്നേടത്തോളം അതു ക്രമപ്രവൃദ്ധമായ വേഗത്തോടുകൂടി ക്ഷയിച്ചുവരുന്നു.

ചോദ്യം:—പഠിക്കാൻ എളുപ്പം ഏതു വയസ്സിൽ?

ഉത്തരം:—20—നും 25—നും മദ്ധ്യേ. നിങ്ങൾക്കു ഒരുവിധം എന്തും കൂടുതൽ എളുപ്പത്തിലും നന്നായും പഠിക്കാൻ കഴിയും. കൊളമ്പിയാ സർവകലാശാലക്കാർ നടത്തിയ ഗവേഷണങ്ങളിൽനിന്നു തെളിഞ്ഞതു്, ശൈശവം തൊട്ടു് 25 വയസ്സുവരേയ്ക്കും പഠിക്കാനുള്ള വാസനയും കഴിവും ക്രമത്തിൽ വർദ്ധിച്ചുവരുന്നു എന്നാണു്. അതിനപ്പുറം മനുഷ്യന്റെ പഠിക്കാനുള്ള കഴിവു് കൊല്ലത്തിൽ ഓരോ ശതമാനംകണ്ടു കുറഞ്ഞുതരും. എന്നാൽ പ്രൊഫസർ എഡ്വേർഡ് തോൺഡൈക്കു് ഇതിനോടു മുഴുവനും യോജിക്കുന്നില്ല. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ പഠിക്കാൻ ഏററവും നല്ല പ്രായം ബാല്യമല്ല. 20—നും 45—നും ഇടയിലുള്ള യൗവ്വനമാണു്. 60—നുശേഷം ഏതായാലും പുതിയ കാര്യങ്ങൾ ഗ്രഹിക്കാനുള്ള കെൽപ്പു് ഗണ്യമായി കുറയുന്നു. 65 വയസ്സായ ഒരാൾക്കു് 25 വയസ്സായ ഒരാൾക്കു കഴിയുന്നതിന്റെ പകുതി കണ്ടേ പഠിക്കാൻ കഴിയൂ.

ചോദ്യം:—ബുദ്ധിശക്തി പരമകാഷ്ഠയിലെത്തുന്നതെപ്പോൾ?

ഉത്തരം:—പഠിക്കാൻ, പുതിയ അറിവു് ഉൾക്കൊള്ളാൻ ഉള്ള കഴിവു് 25—നുശേഷം ക്രമത്തിൽ കുറഞ്ഞുവരുമെന്നു പറഞ്ഞുവല്ലോ. എന്നാൽ ചിന്തിക്കുവാനും യുക്തിവിചാരം ചെയ്യുവാനും ഉള്ള കഴിവു്—അവയ്ക്കു നിരന്തരമായ അഭ്യാസം നൽകുന്നപക്ഷം—വയസ്സോടൊപ്പം വർദ്ധിക്കുകയാണു് ചെയ്യുന്നതു്. സാധാരണക്കാരുടെ മേധാശക്തി പ്രായം ചെല്ലുംതോറും കുറഞ്ഞുവരുന്നതായിട്ടാണു് അനുഭവം. ഇതിനു മുഖ്യകാരണം, അധികമാളുകളും സ്കൂൾ വിടുന്നതോടുകൂടി അവരുടെ ബുദ്ധികളെ തുരുമ്പു പിടിക്കാൻ വിടുന്നു എന്നതാണു്. മിനിസോട്ടാ സർവകലാശാല, 20—നും 70—നും മദ്ധ്യേയുള്ള 5,500 എക്സ്റ്റെൻഷൻ വിദ്യാർത്ഥികളെ സംബന്ധിച്ച ഒരു പരിശോധന നടത്തുകയുണ്ടായി. വളരെയധികം ബുദ്ധി ഉപയോഗിക്കേണ്ട ജോലികളിലാണു് അവർ ഏർപ്പെട്ടിരുന്നതു്. ഇവരിൽ ഭൂരിപക്ഷത്തിനും പ്രായം കൂടുംതോറും ബുദ്ധിശക്തിയും വർദ്ധിക്കുന്നതായി കണ്ടു. 40 കാരൻ 30 കാരനേക്കാൾ ഭേദമാണു്, 50 കാരൻ 40 കാരനേക്കാളും.

ചോദ്യം:—നിങ്ങളുടെ വ്യക്തിത്വത്തിൽനിന്നു് ഏററവും വലിയ മാററം വരുന്നതെപ്പോൾ?

ഉത്തരം—25 നും 35 നും ഇടയ്ക്കു്. ഈ ഒരു പത്തു കൊല്ലക്കാലത്തിനിടയ്ക്കു നിങ്ങളുടെ അഭിരുചികളിലും ആഭിമുഖ്യങ്ങളിലും സാമാന്യഭാവത്തിലും ആയുഷ്കാലത്തിൽ മറെറാരു ഘട്ടത്തിലുമുണ്ടാകുന്നതിലേറെ മാററം സംഭവിക്കുന്നു. പിന്നീടു പ്രായം കൂടുന്നതോടുകൂടി നിങ്ങൾക്കു ചില പ്രത്യേക മട്ടുകൾവന്നുകൂടുന്നു. നിങ്ങൾ ഉൾവലിയുന്നു. ആത്മപരിശോധനയ്ക്കുള്ള വാസന ശക്തിപ്പെടുന്നു. മററാരുടേതിനെക്കാളും സ്വന്തം സാഹചര്യത്തെ നിങ്ങൾ കൂടുതൽ ഇഷ്ടപ്പെടുന്നു. നൃത്തത്തിലും സിനിമയിലും സ്പോർട്ട്സിലുമുണ്ടായിരുന്ന കമ്പം കുറഞ്ഞുവരുന്നു. സംഗീതക്കച്ചേരികൾ, പ്രസംഗങ്ങൾ, പുസ്തകം വായന, കലാപ്രദർശനങ്ങൾ ഇവയിലുള്ള ആഭിമുഖ്യം വർദ്ധിക്കുന്നു. വായനയിൽത്തന്നെ നോവലുകളിൽ താല്പര്യം കുറയും. മാസികകളും വർത്തമാനപ്പത്രങ്ങളുമാകും കൂടുതൽ പഥ്യം. രാഷ്ട്രീയകാര്യങ്ങളിലും മതവിഷയത്തിലും താല്പര്യം വർദ്ധിച്ചുവരും.

ചോദ്യം—വികാരം മൂർദ്ധന്യത്തിലെത്തുന്നതു ഏതു വയസ്സിൽ?

ഉത്തരം—ബ്രൗൺ സർവകലാശാലയിൽ പ്രൊഫസർ സ
വില്ലോബി 15—നും
ഉള്ള 1400 സ്ത്രീപുരുഷ
ന്ധിച്ചു് ഒരു പഠനം ന
യി. സ്ത്രീകളുടെ വികാരാധ
55—നും 60—നും മദ്ധ്യേയ
അദ്ദേഹം കണ്ടു. 30—ാം പിറ
ണു് അവർക്കു വൈകാരികമാ
ർണ്ണ വളർച്ചയെത്തുന്നതു്. 45-
50—നും മദ്ധ്യേ വികാരം ഏററവു
റഞ്ഞിരിക്കും. എല്ലാ പ്രായത്തിലും സ്ത്രീ
യ്ക്കാണു പുരുഷനെക്കാൾ വികാരം കൂടുക. 40—ലും 50—ലും അല്പം വികാരവായ്പു കാണുമെന്നതൊഴിച്ചാൽ പുരുഷന്റെ വൈകാരികജീവിതം പ്രകർഷേണ ശാന്തമാണു്.

ചോദ്യം—ഏററവും രചനാത്മകമായ ഘട്ടം ഏതു്?

ഉ—ഓഹിയോ സർവകലാശാലയിലെ പ്രൊഫസർ എച്ച്. സി. ലേമാനാണു് ഇക്കാര്യത്തിൽ ഏററവുംസമഗ്രമായ പരീക്ഷണങ്ങൾ നടത്തീട്ടുള്ളതു്. 20 കൊല്ലത്തെ പ്രയത്നംകൊണ്ടദ്ദേഹം കലയിലും ശാസ്ത്രങ്ങളിലും മററു തുറകളിലും പ്രവർത്തിക്കുന്നവരുടെ ജീവിതത്തെ വിശകലനംചെയ്തു മനസ്സിലാക്കി. അദ്ദേഹത്തിന്റെ നിഗമനങ്ങളിവയാണു്:....ഭൗതികശാസ്ത്രത്തിലും ഗണിതശാസ്ത്രത്തിലും പ്രായോഗികമായ കണ്ടുപിടിത്തങ്ങളിലും ഏററവും ഫലവത്തായ വയസ്സ് 33—നും 44—നും മദ്ധ്യേയാണു്. ഭൗതികശാസ്ത്രജ്ഞന്മാർക്കും വൈദ്യവിദഗ്ദ്ധന്മാർക്കും 35—നും 49—നുമിടയ്ക്കാണു് ഏററവും നല്ല കാലം. മനഃശാസ്ത്രജ്ഞന്മാർക്കും ഇതുതന്നെ. മിക്ക ചിത്രകാരന്മാരും ഗാനരചയിതാക്കളും തങ്ങളുടെ മികച്ച കൃതികൾ 35—ാം വയസ്സിനു മുമ്പു രചിക്കുന്നു. ഭൂപര്യടകന്മാരുടെ വലിയ കണ്ടുപിടിത്തങ്ങളുണ്ടായിട്ടുള്ളതു 30 വയസ്സിനു മുമ്പാണു്. കവികളുടെ ഏററവുംമുന്തിയ കവിതകൾ 26....നും 30—നും മദ്ധ്യേ വിരചിക്കപ്പെടുന്നു. നോവലെഴുത്തുകാർ അവരുടെ ഏററവും നല്ല നോവലുകൾ പുറത്തിറക്കി പേരെടുക്കുന്നതു 40—നും 44—നുമിടയ്ക്കാണു്.

ചോദ്യം—നിങ്ങൾ ഏററവും സമ്പാദിക്കുന്നതു് ഏതു പ്രായത്തിൽ?

ഉത്തരം—നിങ്ങളുടെ രചനാനൈപുണ്യം പാരമ്യത്തിലെത്തുന്നതു 30—നടുത്താണെങ്കിലും നിങ്ങൾ ഏററവും പണം സമ്പാദിക്കുക മിക്കവാറും 50—നടുത്തായിരിക്കും. പല തുറകളിലുമുള്ള ആളുകളുടെ വരവിനെക്കുറിച്ചു കുലങ്കഷമായി നടത്തിയ അന്വേഷണങ്ങളിൽനിന്നു ഓഹിയോ സ്റ്റേററു സർവ

No. 498 Dated :20-8-1946 Reg. M. 5286

# ...E CHURCH WEEKLY

...ലെ ഗവേഷകന്മാർ മന...ത്തു്. 55-നും 60-നും മ...ന് ഏററവും സമ്പാദ്യമുണ്ടാ...കാലമെന്നാണ്. അതിനാൽ 40 ...ായിട്ടും ഒന്നും സമ്പാദിച്ചിട്ടില്ലെ... നിരാശപ്പെടാറായില്ല. നിങ്ങ... ആയുസ്സിലെ "സുവർണ്ണഘട്ടം" വ...രാനുള്ളൂ.

ചോ.—പ്രണയത്തിൽ കുടുങ്ങാൻ ഏററവും ഇടയുള്ളതെപ്പോൾ?

ഉ.—ഒരു സ്ത്രീയാണെങ്കിൽ നിങ്ങൾക്ക് ഏററവും "ആപത്തു പിടിച്ച" വയസ്സു പതിനെട്ടിനു ചുററിലുമാണ്. പുരുഷന്മാർക്കു 20-നും 25-നും മദ്ധ്യേ. ഈ മൂർദ്ധന്യഘട്ടത്തിനുശേഷം പ്രണയപരത സ്ത്രീയിലും പുരുഷനിലും 40 വരെ ഏതാണ്ടു മങ്ങി മങ്ങി കിടക്കുന്നു. പിന്നീടു് സ്ത്രീകളിൽ വിശേഷിച്ചും അതു വീണ്ടും പ്രകടമായിത്തീരുന്നു.

ചോ.—സ്ത്രീകൾക്കു സൌന്ദര്യം കൂടുന്നതു് ഏതു വയസ്സിൽ?

ഉ.—പൊതുജനാഭിപ്രായം നിർണ്ണയിക്കുന്നതിനുള്ള അമേരിക്കൻ നാഷണൽ ഇൻസ്റ്റിററ്യൂട്ട് പല പ്രായത്തിലും പല തൊഴിലുകളിലുമുള്ള ഒരുപാടു സ്ത്രീകളേയും പുരുഷന്മാരെയും കണ്ടു അവരുടെ അഭിപ്രായം ആരായുകയുണ്ടായി. സ്ത്രീ അവളുടെ അഴകിന്റെ പാരമ്യത്തിലെത്തുന്നതു 20 വയസ്സിനടുത്തു് എത്തുമ്പോഴാണെന്നാണു ഭൂരിപക്ഷവും അഭിയപ്പെട്ടതു്. 20 ശതമാനക്കാരുടെ അഭിപ്രായത്തിൽ സ്ത്രീസൌന്ദര്യത്തിന്റെ പ്രായം 18 ആണ്. 30 വയസ്സെത്തുമ്പോഴാണ് സ്ത്രീ ഏററവും സൌന്ദര്യവതിയായി കാണപ്പെടുന്നതെന്ന അഭിപ്രായക്കാരും കുറവായിരുന്നില്ല.

ചോദ്യം.—വേദന ഏററവും അധികം തോന്നുന്നതു ഏതു പ്രായത്തിൽ?

ഉത്തരം.—40-ാം വയസ്സിൽ ഒരു ചുററികകൊണ്ടു പെരുവിരലിന്മേൽ അടിക്കുകയാണെങ്കിൽ നിങ്ങൾക്കു 20 വയസ്സുള്ളപ്പോഴത്തേതിൽ പകുതിപോലും വേദന തോന്നില്ല. പ്രൊഫസർ വില്യം ചാപ്മാൻ 10 വയസ്സിനും 35 വയസ്സിനും ഇടയ്ക്കുള്ള 200 ആളുകൾ വേദനയെ എങ്ങിനെ നേരിടുന്നു എന്നു സൂക്ഷിച്ചു നോക്കി. പ്രായം കൂടുന്തോറും വേദനയുടെ വളർച്ച കുറഞ്ഞു കുറഞ്ഞു വരുന്നു എന്ന് അദ്ദേഹം കണ്ടു.

നിങ്ങളുടെ ജീവിതത്തിലെ ഏററവും നല്ല വർഷങ്ങൾ പെറുക്കിയെടുക്കുക എളുപ്പമല്ല. ഓരോ പ്രായത്തിനുമുണ്ടു് അതിന്റേതായ മെച്ചങ്ങളും കോട്ടങ്ങളും. അതിനാൽ ഒന്നൊന്നിൽ തട്ടി കഴിഞ്ഞുപോകുവാനേ ഉള്ളൂ എന്നു കാണാം.

നിങ്ങളുടെ കഴിവുകളിൽ ചിലതു് പ്രായം കൂടുന്തോറും പുഷ്ടിപ്പെടുന്നവയാണ്. വേറെ ചിലതു പ്രായത്തോടൊപ്പം മങ്ങിപ്പോകുന്നവയും. ഇന്നയിന്ന കാര്യങ്ങൾക്കു ഇന്നയിന്ന പ്രായമാണുനല്ലതെന്നു ശാസ്ത്രം പറയും. എന്നാൽ ലാഭവും ചേതവും കൂട്ടിനോക്കി ആയുഷ്കാലത്തിലെ ഏതു ദശയാണ് ഏററവും കാമ്യമായിട്ടുള്ളതെന്നു നിശ്ചയിക്കാൻ ഒരു സോളമൻതന്നെ വേണ്ടിവരും.

(സയിൻസ് ഡൈജസ്റ്റ്)

## സിസ്റ്റർ അൽഫോൺസായുടെ പ്രാർത്ഥനകൾ

ഭരണങ്ങാനം റോമൻ കത്തോലിക്കാ സഭയിൽപെട്ട മഠത്തിൽ അംഗമായിരുന്ന ശേഷം അവിടെവച്ചു ദിവംഗതയായ സിസ്റ്റർ അൽഫോൺസോ ഇപ്പോൾ സുപ്രസിദ്ധയായിത്തീർന്നിട്ടുണ്ട്. ആ മഹതിയെ ഒരു പുണ്യവതിയായി പ്രഖ്യാപനം ചെയ്യുവാനുള്ള പ്രാരംഭ നടപടികൾ മാർപാപ്പാ തിരുമേനി ഇപ്പോൾ എടുത്തുകഴിഞ്ഞതായി വാർത്ത കണ്ടു. സിസ്റ്റർ അൽഫോൻസോയുടെ പ്രസിദ്ധീകൃതമായ ഏതാനും പ്രാർത്ഥനകൾ താഴെ ഉദ്ധരിക്കുന്നു.—

"എന്റെ കർത്താവിനെ പൂർണ്ണമായി സ്നേഹിക്കണമെന്നേ എനിക്കാഗ്രഹമുള്ളൂ. മനസ്സറിവോടുകൂടെ ഒരു നിസ്സാര പാപദോഷംപോലും ചെയ്തു ദൈവത്തെ ഉപദ്രവിക്കുന്നതിനെക്കാൾ മരിക്കുന്നതാണ് എനിക്കിഷ്ടം"

"എന്നെ മുഴുവനും ഈശോയ്ക്കു വിട്ടുകൊടുത്തിരിക്കുകയാണ്. അവിടുത്തെ ഇഷ്ടംപോലെ എന്നോടെന്തും ചെയ്തുകൊള്ളട്ടെ. സ്നേഹത്തെപ്രതി ദുരിതങ്ങൾ സഹിക്ക, അതിൽ സന്തോഷിക്കയും ചെയ്ക ഇതുമാത്രമേ ഇഹത്തിൽ ഞാൻ ആഗ്രഹിക്കുന്നുള്ളൂ"

"ഒരു സമ്പന്നൻ എത്ര പാവപ്പെട്ടവളെത്തന്നെ തന്റെ ഭാര്യയായി സ്വീകരിച്ചാലും വിവാഹശേഷം അയാളുടെ സുഖത്തിനും ദുഃഖത്തിനും അവളും അവകാശിയാണല്ലോ. എന്റെ മണവാളന്റെ ഓഹരി കഷ്ടാരിഷ്ടതകളാണ്. അവയെല്ലാം ആലിംഗനം ചെയ്‌വാൻ ഞാൻ മനസ്സാകുന്നു"

"എന്റെ നല്ല ഈശോ, എന്നെ ഇത്രമാത്രം സ്നേഹിക്കുന്ന സ്ഥിതിക്ക് ഇതല്ല ഇതിൽ കൂടുതൽ എന്തുമാത്രംവേണമെങ്കിലും ലോകാവസാനംവരെയും ഈ കട്ടിലിൽ കിടന്നുകൊണ്ടു് സകലവിധ വിഷമങ്ങളും സഹിക്കുവാൻ ഞാൻ നിഷ്കളങ്കമായി ആഗ്രഹിക്കുന്നു. സഹനത്തിന്റെ ഒരു ബലിയായി മരിക്കണമെന്നാണ് ദൈവതിരുമനസ്സെന്നു് എനിക്കു തോന്നുന്നു. എന്റെ ബലി സാവധാനമാണ് അവിടുന്നു സ്വീകരിക്കുന്നതു് അതോർക്കുമ്പോൾ എനിക്കു സന്തോഷമേയുള്ളൂ"

"ഓ! ഈശോനാഥാ അങ്ങേദിവ്യഹൃദയത്തിലെമുറിവിൽ എന്നെമറയ്ക്കണമേ."

"സ്നേഹിക്കപ്പെടുവാനും വിലമതിക്കപ്പെടുവാനുമുള്ള എന്റെ ആശയിൽനിന്നും എന്നെ വിമോചിക്കേണമേ. കീർത്തിയും ബഹുമാനവും സമ്പാദിക്കണമെന്നുള്ള ദൂഷിച്ച ഉദ്യമത്തിൽനിന്നും എന്നെ രക്ഷിക്കണമേ.

"ഒരു പരമ അണുവും അങ്ങേ ദിവ്യഹൃദയത്തിലെ സ്നേഹാഗ്നി ജ്വാലയിലെ ഒരു പൊരിയും ആകുന്നതുവരെ എന്നെ എളിമപ്പെടുത്തേണമേ, സൃഷ്ടികളെയും എന്നെത്തന്നെയും മറന്നുകളയുന്നതിനുള്ള അനുഗ്രഹം എനിക്കുതരേണമേ."

"കാക്കയും കറുത്തതാണ്. കുയിലും കറുത്തതാണ്. കാക്കയും കുയിലും തമ്മിൽ വ്യത്യാസമില്ല. എന്നാൽ വസന്തകാലം സമാരംഭിക്കുമ്പോൾ കാക്ക കാക്കയും കുയിൽ കുയിലുമാണ്. അപ്പോൾ അവ സ്വരം പുറപ്പെടുവിക്കുന്നതുകൊണ്ടു് ആളുകൾ അവയെ തിരിച്ചറിയുന്നു. ഇതുപോലെയാണ് മനുഷ്യരുടെ കാര്യവും. ഒരു നോട്ടത്തിൽ എല്ലാവരും ഒരുപോലെയാണ്. എന്നാൽ കഷ്ടാരിഷ്ടതകൾ നേരിടുമ്പോൾ—സഹനത്തിനുള്ള അവസരമുണ്ടാകുമ്പോൾ—നല്ലവർ ആരെന്നു തിരിച്ചറിയപ്പെടുന്നു.

നീതിസൂര്യനായ എന്റെ ഈശോയെ നിന്റെ ദിവ്യകതിർനാൽ എന്റെ ബോധത്തെ തെളിയിച്ചു് ബുദ്ധിയെ പ്രകാശിപ്പിച്ചു് ഹൃദയത്തെ ശുദ്ധീകരിച്ചു് നിന്റെനേരെയുള്ള സ്നേഹത്താലെരിയിച്ചു് എന്നെ നിന്നോടൊന്നിപ്പിക്കേണമേ"

Printed and Published by N. M. Abraham B. A. at the Malayala Manorama Press, Kottayam